ത്തിയിൽ ഏർപ്പെട്ടിരിക്കുന്നവരിൽനിന്നും അക്ഷരജ്ഞാനമോ കുറെ വിഷയബോധമോ ഉണ്ടായെന്നു വരാമെങ്കിലും രഹസ്യജ്ഞാനവും വിദ്യയുടെ മർമ്മവും അങ്ങിനെ സിദ്ധിക്കുകയില്ല. വിനയമില്ലാത്തവനറിവുണ്ടാകയില്ല എന്നു പറയുവാൻ കാരണം ഇതുതന്നെയാണ്. അറിവു സമ്പാദിച്ചതിനു ശേഷവും അറിവു നൽകിയവനോടു വിനയമില്ലാതെ അഹങ്കാരിയായി വർത്തിച്ചാൽ സത്യമായി അറിവുണ്ടാകയില്ല. താൻ കുറവുള്ളവനാണ് എന്നുള്ള ബോധത്തിൽനിന്നുമാണ് അറിവുണ്ടാകുക. ഗുണാധികന്മാരുടെ മുമ്പിൽ അവരെ കാണുന്ന ഉടൻതന്നെ ഒരുവൻ നതമസ്തകനായിത്തീരണം. നമ്രശീലനായിരിക്കണമെന്നുള്ള ഉപദേശം വിദ്യാർത്ഥിക്കു വേണ്ടി മാത്രമല്ല അദ്ധ്യാപകനും കൂടി ആവശ്യമുള്ളതാണ്. ആരും സർവ്വജ്ഞന്മാരല്ല. ലോകത്തിൽ താരതമ്യം ഓരോ മനുഷ്യരിലും കാണാൻ കഴിയും. അതുകൊണ്ട് പൂജ്യന്മാരോടുള്ള ആദരഭാവം ഏവർക്കും അത്യാവശ്യമാണ്. അഭിമാനംകൊണ്ടു ഞെളിയുന്നവനു അഭിവൃദ്ധിയില്ല.

കോപമാണ് രണ്ടാമത്തെ ദോഷം. കോപം വിവേകത്തിന്റെ ചുടുകാടാണ്. കോപംകൊണ്ടു മതിമറന്നവൻ ഏതെ സംസാരിക്കാവൂ ഇന്നതെ ചെയ്യാവൂ എന്നു മറന്നുപോകുന്നു. ക്രോധശീലനായ ഒരുവനു വിദ്യ ഉപദേശിച്ചാൽ അതു വ്യർത്ഥമാണ്. ക്രോധത്തിനു വശംവദനായിരിക്കുമ്പോൾ അറിവു ചൊല്ലിക്കൊടുത്താൽ ഫലം വിപരീതമേ ആയിരിക്കുകയുള്ളു. ഹിതകരമായ സംഗതികൾ ഉപദേശിച്ചു കൊടുത്താലും കോപാവേശംകൊണ്ട് അപ്പോൾ അതു തെറ്റിദ്ധരിച്ച് ഉപേക്ഷിക്കുകയേ ഉള്ളു. ക്രോധം ശമിച്ചശേഷം ശാന്തഭാവത്തിൽ ക്ഷമയോടുകൂടി മധുരവചനംമൂലമുപദേശിച്ചാൽ അതേപ്പറ്റി അവൻ വിചാരിക്കുകയും അതു മനസ്സിൽ പതിയുകയും ചെയ്യുന്നു. കോപത്തിൽ മുഴുകിയിരിക്കുമ്പോൾ ചിന്തിക്കുവാനുള്ള ശക്തി കുറകിപ്പോകുന്നു. ക്രേധം ഒരുവിധത്തിലുള്ള അഗ്നിതന്നെയാണ്. നല്ലതോ ചീത്തയോ എന്തെങ്കിലും അതിൽ ഇട്ടാൽ അകപ്പെട്ടെരിഞ്ഞുപോകുന്നു. അതുകൊണ്ട് ക്രോധശീലൻ അറിവു സ്വീകരിക്കുവാനുള്ള പാത്രമല്ല. വിദ്യാർത്ഥി എപ്പോഴും കോപം അടക്കണം. ഏതു സംബന്ധംകൊണ്ടാണോ കോപമുളവാകുന്നത് അതിൽനിന്നും ദൂരെ ഇരിക്കാനോ ഓടാനോ ശ്രമിക്കണം. യാദൃച്ഛികമായി കോപം വന്നാൽ അതിനെപ്പറ്റി പശ്ചാത്താപമുണ്ടാകണം. ഏതുകാരണത്താലാണ് എനിക്കു കോപമുണ്ടായതെന്ന് ശാന്തമായി വിചാരിക്കണം. മേലിൽ കോപം വരാതിരിക്കുവാൻ വേണ്ടി ദൃഢനിശ്ചയം ചെയ്തു മനസ്സു ബലപ്പെടുത്തണം. ക്രോധംകൊണ്ടു സ്നേഹം നശിക്കുകയും വിവേകത്തിനും വിചാരത്തിനുമുള്ള ശക്തി മങ്ങിപ്പോകുകയും ചെയ്യുന്നു.

പ്രമാദമാണ് മൂന്നാമത്തെ അറിവു കെടുത്തുന്ന ദോഷം. പ്രമാദമെന്നു പറഞ്ഞാൽ ചെയ്യേണ്ട കൃത്യങ്ങളിൽ ഗൌനമില്ലാതെ, ശ്രദ്ധയില്ലാതെ, വേണ്ടത്ര മനസ്സുവെയ്ക്കാതെ ഇരിക്കുക എന്നർത്ഥമാണ്. ചെറിയ തെറ്റുകളിൽനിന്നും വലിയ ദോഷങ്ങൾ പലപ്പോഴും സംഭവിക്കാറുണ്ട്. ചെയ്യുന്ന പ്രവൃത്തി ജാഗ്രതയില്ലാതെ പല അററകുററങ്ങളോടുകൂടി എങ്ങിനെയെങ്കിലും ചെയ്തുതീർക്കുക എന്നുള്ളതിനാണ് പ്രമാദമെന്നു പറയുന്നത്. അപ്രകാരമുള്ള പ്രമാദത്തിനു അഞ്ചാറു പ്രകാരമുണ്ടെന്നു ജൈനശാസ്ത്രങ്ങൾ പറയുന്നു. തനിക്കുള്ള കഴിവും കൈവശമുള്ള സാധനങ്ങളും തന്റെ സമയവും നല്ല കാര്യങ്ങൾക്കായി ചിലവാക്കാതെ ദുരുപയോഗം ചെയ്തു വ്യർത്ഥമാക്കുന്നത് പ്രമാദത്തിന്റെ ഫലമാണ്. മദ്യപാനം, വിഷയസേവ, കഷായം, നിദ്ര, വികഥാ ഇവയഞ്ചും പ്രമാദങ്ങളാണ്. മദ്യമെന്നു പറഞ്ഞതുകൊണ്ട് കള്ളുകുടി മാത്രമല്ല. അർത്ഥമാക്കേണ്ടത്. ഒരുവനെ ലഹരി പിടിപ്പിക്കുന്നതിനു, തന്നെത്താൻ മറന്നുപോകുന്നതിനു, കാരണമാകുന്ന എല്ലാവിധ ദുർവ്യസനങ്ങളും മദ്യംതന്നെ. ഇന്ദ്രിയവിഷയങ്ങളിലുള്ള ആസക്തിയെയാണ് വിഷയമെന്നു ചുരുക്കിപ്പറഞ്ഞത്. തിന്നാനും കുടിക്കാനുമുള്ള കൊതി ജിഹ്വേന്ദ്രിയത്തിനുള്ള ആസക്തിയാണ്. ജിഹ്വേന്ദ്രിയത്തിന്റെ ആസക്തി വർദ്ധിപ്പിക്കാത്ത ലഘുവും പുഷ്ടികരവുമായ ആഹാരമാണ് വിദ്യാർത്ഥികൾക്ക് ഉപകാരപ്രദമായിട്ടുള്ളത്. കുത്സിതമായ കാഴ്ചകൾ കാണുക, വികാരം ഉദ്ദീപിപ്പിക്കുന്ന ബാഹ്യസൌന്ദര്യത്തിൽ ആസക്തനാവുക, എന്നിങ്ങിനെയുള്ള സംഗതികൾ വിദ്യാർത്ഥികൾ വിഷമായി വിചാരിക്കണം. അശ്ലീല

മോ ക്രൂരമോ ആയ ഭാഷ സംസാരിക്കുക, അഴുക്കുപാട്ടുകൾ കേൾക്കുക, അശ്ലീലസാഹിത്യം വായിക്കുക, വസ്ത്രധാരണത്തിലും മററും ഫാഷൻ മാത്രം നോക്കുക, ധാരാളം സെൻറും മററും തേക്കുക ഇവയെല്ലാം ഇന്ദ്രിയവിഷയങ്ങളെ സംബന്ധിച്ചിടത്തോളം ദോഷകരങ്ങളാണ്. ഇവയിലെല്ലാം മനസ്സുമദിച്ചാൽ വിദ്യാർത്ഥിയുടെ ലക്ഷ്യം മറന്നുപോകുന്നു. മനസ്സു കണ്ടമാനം ഭ്രമിച്ചുകൊണ്ടിരിക്കും. വിഷയസുഖത്തെപ്പററി സ്വപ്നം കാണുന്നതിൽ സമയം വീണായിപ്പോകുന്നതിനു പുറമെ പഠിത്തത്തിൽ മനസ്സു നിൽക്കുകയില്ല.

മൂന്നാമതായി പ്രസ്താവിച്ച കഷായമെന്ന സാങ്കേതികപദംകൊണ്ട് അർത്ഥമാക്കുന്നത് ക്രോധം, മാനം, മായ, ലോഭം ഇവയാണ്. ഇവയിൽ ക്രോധവും മാനവും മേൽ വിവരിച്ചു. മായയെന്ന പദത്തിനിവിടെ കപടമെന്നാണർത്ഥം. ഉള്ളിൽ ഒന്നും പുറമെ മററൊന്നും കാണിക്കുക, ഉള്ള പൊള്ളയായിരിക്കുമ്പോൾ നിറഞ്ഞതുപോലെ പുറമെ കാണിക്കുക. ഈ ധൂർത്തത വിദ്യാഭ്യാസത്തിനു ബാധകമാണ്. വിദ്യാർത്ഥി സരളസ്വഭാവനായിരിക്കണം. ഒരിക്കലും നേരില്ലാത്ത തട്ടിപ്പുകാരനാകരുത്. ലോഭം എല്ലാ അനർത്ഥങ്ങൾക്കും മൂലമാണ്. ഒരുവൻ ലോഭംകൊണ്ട് തൻെറ സ്വാർത്ഥം നേടുന്നതിൽ മുഴുകി ബാക്കിയെല്ലാം മറന്നുപോകുന്നു. ഹിതോപദേശം അയാൾക്കു സ്വീകാര്യമല്ല. വിദ്യാർത്ഥിക്കു വിദ്യാസമ്പാദനത്തിലൊന്നിൽ മാത്രമെ ലോഭമുണ്ടാകാൻ പാടുള്ളു. അധികമധികം അറിവുണ്ടാകണമെന്നുള്ള ആശ ദുരാശയല്ല. അറിവൊഴിച്ചുള്ള ബാക്കി വസ്തുക്കളിലെ അഭിലാഷം വിദ്യാർത്ഥിയെ സംബന്ധിച്ചിടത്തോളം പ്രധാനമല്ല. വിദ്യയാണ് അയാൾക്കു പ്രധാനം. എങ്കിൽ മാത്രമെ മേൽഗതിയുള്ളു.

നാലാമത്തേതായ പ്രമാദം നിദ്രയാണ്. അധികമുറങ്ങുന്നത് വിദ്യാഭ്യാസത്തിനു യോജിച്ചതല്ല. പകലുറങ്ങുകതന്നെപാടില്ല. ശരീരം രോഗമില്ലാതെ സൂക്ഷിക്കുന്നതിനു വേണ്ടി അത്യാവശ്യമുള്ളിടത്തോളം ആറോ ഏഴോ മണിക്കൂറുനേരത്തേക്കുള്ള ഗാഢനിദ്ര രാത്രിയിൽ ഉണ്ടായാൽ മതിയാകും. രാവിലെ വളരെ നേരത്തെ ഉണരുന്നതിനുള്ള അഭ്യാസമുണ്ടായാൽ വളരെ നല്ലതാണ്. ആ സമയം പഠിക്കുകയും ആലോചിക്കുകയും ചെയ്യുന്നത് ഫലപ്രദമാണ്. പൂർവ്വരാത്രിയിൽ അധികസമയം ഉറങ്ങാതിരിക്കുന്നതും ഗുണകരമല്ല. അതുകൊണ്ട് രാവിലെ ഉണരാൻ സാധിക്കാതെ പോകും. താമസിച്ചുറങ്ങി നേരത്തെ എഴുന്നേൽക്കുവാൻ ശ്രമിച്ചാൽ ഉറക്കക്കുറവുകൊണ്ട് ഉത്സാഹക്കുറവും ശരീരത്തിൽ ചൊടിപ്പില്ലായ്മയും സംഭവിക്കുന്നു.

വികഥാ എന്ന് അഞ്ചാമതായി പറഞ്ഞത് വ്യർത്ഥഭാഷണത്തെ സൂചിപ്പിക്കുന്നു. പ്രയോജനമുള്ളതിലുമധികം സംസാരിക്കുന്നത് വചനശക്തിയെ ദുരുപയോഗപ്പെടുത്തുകയാണ്. സൊള്ളുക, മററുള്ളവരുടെ കുറവും കുററവും പറയുക, രാജകാര്യവും നാട്ടുകാര്യവും വിസ്തരിക്കുക, ശാപ്പാട്ടുകാര്യം വർണ്ണിക്കുക, ലൈംഗികമായ സംഭാഷണം നടത്തുക ഇതെല്ലാം വികഥയാണെന്നു പറയുന്നു. വിദ്യാർത്ഥി ഇവയിൽനിന്നും രക്ഷനേടണം. ഏറെ വർത്തമാനം പറയുന്നവൻ, വാചാലൻ ഒരിക്കലും ഗാഢചിന്തകനാവുകയില്ല. അയാളുടെ വിലയേറിയ സമയം നശിക്കുന്നതേയുള്ളു. ഇങ്ങിനെ പ്രമാദത്തിൻെറ അഞ്ചു പിരിവുകളും വർണ്ണിച്ചു. ഇനിയും വിദ്യക്കു ബാധകങ്ങളായ അഞ്ചുകൂട്ടം സംഗതികളിൽ നാലാമത്തേതായ രോഗവും അഞ്ചാമത്തേതായ ആലസ്യവും ഏതുപ്രകാരമാണെന്നു വർണ്ണിക്കാം.

ശരീരം വിശിഷ്ടമായ ഒരുപകരണമാകയാൽ അതിനെ വേണ്ടവണ്ണം രക്ഷിക്കണം. മനസ്സുമാരോഗ്യവും തമ്മിൽ ആഴമായ സംബന്ധമുണ്ട്. രോഗിയുടെ മനസ്സിൽ ശാന്തിയും വ്യവസ്ഥയുമുണ്ടായിരിക്കയില്ല എന്ന കാരണത്താൽ അയാൾക്കു വേണ്ടവണ്ണം അറിവു സമ്പാദിക്കാൻ കഴിവില്ല. രോഗപീഡിതനായ വിദ്യാർത്ഥി നിർദ്ദിഷ്ടസമയത്ത് വിദ്യാലയത്തിലെത്താൻ സമർത്ഥനാകുന്നില്ലെന്നു മാത്രമല്ല, എത്തിച്ചേർന്നാലും അയാളുടെ മനസ്സു പതറിക്കൊണ്ടിരിക്കുന്നു. രോഗപീഡ വിദ്യാഭ്യാസത്തിനു ബാധകമാണെന്നു എല്ലാവർക്കും പ്രത്യക്ഷമായി അനുഭവമുള്ള സംഗതിയാണ്. അതുകൊണ്ടു രോഗലക്ഷണം കാണുന്നതിനു മുമ്പുതന്നെ ആരോഗ്യം സ്ഥിരമായി നിലനിറുത്തുന്നതിനു വിദ്യാർത്ഥി തക്ക ഉപായങ്ങൾ അവലംബിക്കുകയും വല്ല രോഗവും നേരിട്ടാലുടൻ അതകററുന്നതിനു വേണ്ടി ശ്രമി

ക്കുകയും വേണം. അതിനു വേണ്ടി വ്യായാമം ചെയ്യുക മനസ്സിനേയും ശാന്തമായി രക്ഷിക്കുക.

പ്രവൃത്തിശീലവും ആലസ്യവുംകൂടി എന്നും പിണക്കത്തിലാണു്. മടിയൻ പിന്നീടു ചെയ്തുകൊള്ളാം ഇനിയൊരിക്കൽ പ്രവർത്തിച്ചുകൊള്ളാം എന്നു വിചാരിച്ചുകൊണ്ടിരിക്കുന്നു. പ്രവൃത്തി ചെയ്യേണ്ട സമയം കഴിഞ്ഞുപോകുകയും ചെയ്യേണ്ട കാര്യം അപ്പോൾ അയാൾ ചെയ്യാതിരിക്കുകയും ചെയ്യുന്നു. വിദ്യാർത്ഥി ഒരിക്കലും സമയം വീണായിപ്പോകാൻ അനുവദിക്കരുതു്. മടി അടുത്തുപോലും വരാനനുവദിക്കരുതു്. ഇന്നു ചെയ്യേണ്ടതു് നാളെ ചെയ്യാം ഇപ്പോൾ ചെയ്യേണ്ടതു പിന്നീടു ചെയ്യാം എന്നിങ്ങിനെ ഒരിക്കലും മുന്നോട്ടു തള്ളാൻ പാടില്ല. ഏതു കാര്യം ഏതു സമയം ചെയ്യേണമോ സമ്പൂർണ്ണശ്രദ്ധയോടും ഏകാഗ്രതയോടും കൂടി അതു് അപ്പോൾ ചെയ്യണം. ആലസ്യം ഇങ്ങിനെ നമുക്കു മഹാശത്രുവാകയാൽ വിദ്യാർത്ഥിവിശേഷിച്ചും അതിനു അല്പവും ഇടംകൊടുക്കരുതു്.

ഇനിയും 'ഉത്തരാധ്യായസൂത്ര'ത്തിൽ പറഞ്ഞിട്ടുള്ളതുപോലെ വിദ്യാർത്ഥികൾ സമ്പാദിക്കേണ്ട എട്ടു ഗുണങ്ങളെ വിവരിക്കാം. ഒന്നാമതായി വരുന്ന ഗുണം ശാന്തിയാണു്. ഇവിടെ ശാന്തിയെന്ന പദംകൊണ്ടു് ഗ്രഹിക്കേണ്ടതു് അതിരു വിട്ടുള്ള കളിയും ചിരിയും നേരമ്പോക്കുമെല്ലാം കളഞ്ഞു് എപ്പോഴും അടക്കത്തോടുകൂടി ഉപദേശം ഗ്രഹിക്കുക എന്നുള്ളതാണു്. ശാന്തി വേണമെങ്കിൽ ഗാംഭീര്യം പാലിക്കണം. അക്ഷമ വെടിയണം. രണ്ടാമത്തെ ഗുണം ഇന്ദ്രിയങ്ങളെ അടക്കുക എന്നുള്ളതുതന്നെയാണു്. വിദ്യാർത്ഥി ഇന്ദ്രിയജയത്തിനായി നിരന്തരം ശ്രമിക്കണമെന്നു മുമ്പേ പറഞ്ഞു കഴിഞ്ഞു. മൂന്നാമതായി വിദ്യാർത്ഥി തന്റെ കുറവുകളും ദോഷങ്ങളും കണ്ടുപിടിച്ചു വർജ്ജിക്കാൻ ശ്രമിക്കണം. അന്യരുടെ ദോഷങ്ങൾ നോക്കി നടക്കാതെ ഗുണങ്ങൾ ഗ്രഹിക്കുന്നവനും തന്റെ ദോഷങ്ങൾ നോക്കിക്കണ്ടുപിടിച്ചു പരിഹരിക്കാൻ ശ്രമിക്കുന്നവനുമാണു ശ്രേഷ്ഠൻ. നാലാമതായി വിദ്യാർത്ഥി സദാചാരവും സത്സ്വഭാവവും പാലിക്കണം. അഞ്ചാമതു ബ്രഹ്മചര്യമാണു്. പൂർണ്ണബ്രഹ്മചര്യമോ നിയമിതബ്രഹ്മചര്യമോ പാലിക്കുകയല്ലാതെ ഒരിക്കലും സ്വൈരചാരം ആർക്കും പാടില്ല. അനാസക്തി ആറാമതായി കണക്കാക്കാം. ഇന്ദ്രിയലോലുപനായിട്ടുള്ളവന്നു ശ്രേയസ്സുദുർഘടമാകയാൽ വിഷയങ്ങളിലുള്ള അത്യാസക്തി വിടണം. സത്യാഗ്രഹമാണു് ഏഴാമത്തെ ഗുണം. സത്യം പാലിക്കുവാനുള്ള നിർബ്ബന്ധബുദ്ധി എപ്പോഴും ഉണ്ടായിരിക്കണം. തനിക്കു തെററു വന്നാലുടൻ അതു സ്വീകരിച്ചു പരിഹരിക്കാൻ ശ്രമിക്കണം. എട്ടാമത്തെ ഗുണം സഹിഷ്ണുത അല്ലെങ്കിൽ ക്ഷമയോടുകൂടി എല്ലാം സഹിക്കുവാനുള്ള ശക്തി. ഇവ എല്ലാവർക്കും ശ്രേയസ്കരമാണു്. വിദ്യാർത്ഥിക്കു പ്രത്യേകിച്ചും.

ദുർഗ്ഗുണങ്ങളിൽനിന്നും അകലുകതന്നെയാണു് സദ്ഗുണങ്ങളോടുള്ള സമീപനം. അറിവു സമ്പാദിക്കുവാൻ ബാധകമായിട്ടുള്ളവയെ സാധകമായ ഗുണങ്ങളെക്കൊണ്ടു തടുക്കണം. വിദ്യാർത്ഥിയുടെ ജീവിതം നിയമബദ്ധവും സംയമപൂർണ്ണവും ആയിരിക്കണം. ലക്ഷ്യം എത്താൻ നിരന്തരം പ്രയത്നിക്കണം. മനസ്സും ഇന്ദ്രിയങ്ങളും ചിതറിപ്പോകാനനുവദിക്കരുതു്. പരാജയം പററിയാലും ക്ഷമയോടുകൂടി സംഭ്രമിക്കാതെ നിരന്തരം പ്രയത്നിക്കണം. നിരന്തരാഭ്യാസംകൊണ്ടു് ആദ്യം പ്രയാസമായിത്തോന്നിയതും പിന്നീടു സരളമായിത്തീരും. സത്സംഗത്തിനുള്ള അവസരം വിടാതെ ദുഷ്ടസംസർഗ്ഗത്തിൽനിന്നും ദുർവ്യസനങ്ങളിൽനിന്നും അകന്നു താൻ തന്നെത്തന്നെ രക്ഷിക്കണം. മൈത്രിയും വിവേകവും എപ്പോഴും വളർത്തണം. പരസ്ത്രീകളെ മാതാവിനെപ്പോലെയോ സഹോദരിമാരെപ്പോലെയോ നോക്കി അവരോടാദരപൂർവ്വം വർത്തിക്കുക. ഗുണവാന്മാരോടും ഗുരുജനങ്ങളോടും വിനയപൂർവ്വമായി സദാ വ്യവഹരിക്കുക. സദാസമയവും യഥാർത്ഥവിദ്യാർത്ഥിയായി സ്വാധ്യായനിരതനായി അലസതയില്ലാതെ കൃത്യസമയത്തു് സ്വപ്രവൃത്തികൾ ചെയ്തു സന്ദർഭമുള്ളപ്പോൾ പരോപകാരം ചെയ്തു ജീവിക്കുന്നവനാണു് യഥാർത്ഥവിദ്യാർത്ഥി. വിദ്യാഗർവം ഒരിക്കലും ഉണ്ടാകാൻ പാടില്ല. സംസ്കരിച്ച ജീവിതം നയിക്കാനറിയണം. അതുപോലെ ആചരിക്കണം. ലഭിച്ച അറിവു് അന്യർക്കു നൽകിയെങ്കിലേ അതു വർദ്ധിക്കുകയുള്ളു. ഇതാണു് ലൌകികവും ധാർമ്മികവുമായ വിദ്യാഭ്യാസത്തിന്റെ ഉദ്ദേശ്യം.

(ഫെബ്രുവരിമാസത്തിലെ കല്യാണമാസികയിൽ ശ്രീ അഗരചന്ദ്രജി നാഹടാ എഴുതിയ ലേഖനത്തെ ആശ്രയിച്ചെഴുതിയതു്.)

# വിശ്വദീപം

വന്ദനം സ്വാമിൻ, വിവേകാനന്ദാ, വിശ്വത്തിന്റെ-
സുന്ദരപ്രദീപമേ, വന്ദനം ജഗൽഗുരോ,
താവകജന്മത്തിന്റെ ശതവാർഷികമഹം
ഭുവിതിൽ വെന്നീടുന്നു, സർവ്വസംപൂജ്യം പുണ്യം.

അന്നു ഭൗതികത്തിന്റെയന്ധമാം തമസ്സിങ്കൽ
മന്നിടമനല്പമായ് മുഴുകിക്കഴിഞ്ഞപ്പോൾ,
ധർമ്മരശ്മികൾ തൂകിയുദയം കൊണ്ടാനങ്ങു-
നിർമ്മലാത്മാവേ, കർമ്മഭൂമിതൻ മാനം കാക്കാൻ.

അന്ധമാം വിശ്വാസത്താലാവില ഹൃദയരായ്
ചിന്തയററാശാപാശബദ്ധരായ് നിരന്തരം
പീഡിതനാനാ ജനകോടിയെ, കിംകർത്തവ്യ-
മൂഢരെ സഹജരെച്ചൂഴവും കണ്ടങ്ങുന്നു്,
അലിയും കരളമായ് വിട്ടനിശ്വാസത്തിന്റെ-
യലകൾ വിശ്വത്തിനെക്കോൾമയിർക്കൊള്ളിച്ചല്ലോ.

"ഉണരൂ വേഗം നിങ്ങളുണരൂ സഹജരേ,
ചുണയാർന്നിനി നിജകർത്തവ്യമനുഷ്ഠിക്കൂ
പാരതന്ത്ര്യത്തിൽ നിന്നും ഭാരതമുയരണം
ധീരമായതിനു നാം സന്നദ്ധരായീടണം
ജാതിയും മതങ്ങളും നമ്മൾതൻ മാർഗ്ഗത്തിങ്ക-
ലേതുമേ പ്രതിബന്ധമാകരുതൊരു നാളും
ഏകദൈവത്തിൻ മക്കളെല്ലാരും സഹോദരർ
ഏകമേലക്ഷ്യം നമ്മൾക്കീശ്വരസാക്ഷാൽക്കാരം
ആതുരസംസേവനമല്ലാതെ ദൈവപ്രീതി-
യ്ക്കാളുവാൻ മറെറാന്നില്ല നേരായ മാർഗ്ഗം മന്നിൽ.
സ്വന്തമാം സുഖത്തിനായ് സർവ്വസ്വമാർജ്ജിപ്പോർക്കും
സ്വന്തമാംക്ഷേമത്തിനായ് കാവിമുണ്ടുടുപ്പോർക്കും,
ഈശ്വരനകിഞ്ചനദർശനൻ, ഭക്തപ്രിയൻ
ശാശ്വതമനഃ ശാന്തിയേകുകില്ലൊരിക്കലും
ചെയ്യുക കർമ്മം ധർമ്മ്യം വേദോക്തം, മനശ്ശാന്തി-
നെയ്യുക, ഫലേച്ഛയെ ത്യജിക്ക, ലോകം വെൽക."

മാർച്ച് 1963

ഈവിധം നവോജ്ജ്വലഭാഷണങ്ങളാലത്ര-
ഭാവുകം നേന്ന്, ലോകംവിസ്മയഭരിതമായ്.
പൌരസ്ത്യദിക്കിങ്കലീ പുണ്യമാം ജ്യോതിസ്സിന്റെ-
ഗൌരവപ്രഭാപൂരം പൊഴിയാതിരുന്നെങ്കിൽ,
മ്ലാനമായിരുന്നേനേ ലോകമേ, തവ മുഖം
ക്ഷീണപുണ്യയായേനേ ഭാരതക്ഷമേ, നീയും.

'മിസ്'മേയോ' പിറന്നുള്ളരാജ്യവും സ്വാമിൻ, തവ-
നിസ്തുലപ്രഭാവത്തെ സ്മരിക്കാതിരുന്നില്ല.
ശ്രീ 'നിവേദിത'യെന്ന ശിഷ്യയെയങ്ങേകി-
ശ്രീ നികേതന മായോരാംഗല സാമ്രാജ്യവും.
വന്ദനം രാമകൃഷ്ണശിഷ്യപുംഗവാ, സ്വാമിൻ-
വന്ദനം ശ്രീശാരദാവത്സലാ, ജഗൽഗുരോ.

വിദ്വാൻ കെ. കേശവൻനായർ.

# ഗുരുഭക്തിയും ശിഷ്യപ്രീതിയും

ശ്രീരാമകൃഷ്ണദേവനുമായി നരേന്ദ്രനുണ്ടായിരുന്ന ബന്ധം ഏററവും ദൃഢവും അദ്ഭുതകരവുമായ ഒന്നായിരുന്നു. അവർ ഇരുവരുടെയും ആത്മാക്കൾ ഒന്നായിരുന്നുവെന്നുപോലും അവരുടെ ശിഷ്യരും ഭക്തജനങ്ങളും വിശ്വസിച്ചുവരുന്നു. നരേന്ദ്രൻ ശ്രീരാമകൃഷ്ണദേവനോട് 'അങ്ങ് ഈശ്വരനെ കണ്ടിട്ടുണ്ടോ?' എന്നു ചോദിച്ചതു മുതൽ നരേന്ദ്രനുണ്ടായിക്കൊണ്ടിരുന്ന ആദ്ധ്യാത്മികപുരോഗതി ഈശ്വരസാക്ഷാത്കാരത്തിൽ പര്യവസാനിച്ചു. ശ്രീരാമകൃഷ്ണദേവന്റെ മഹാസമാധിക്കു മുമ്പ് തന്റെ ആദ്ധ്യാത്മികശക്തി നരേന്ദ്രനിൽ പ്രവേശിപ്പിച്ചപ്പോഴാണ് നരേന്ദ്രന്റെ ആദ്ധ്യാത്മികപുരോഗതി ഉച്ചകോടിയിലെത്തിയതു്. ഗുരുവിൽനിന്നു ലഭിച്ച ആ ശക്തികൊണ്ടാണ് നരേന്ദ്രൻ പില്ക്കാലത്ത് വൈദികമതം പുനരുദ്ധരിക്കുകയും അദ്ദേഹത്തിന്റെ ആധുനികസന്ദേശം ലോകത്തിൽ പ്രചരിപ്പിക്കുകയും ചെയ്തതു്.

നരേന്ദ്രനിൽ നിഗൂഢമായിരുന്ന ആത്മപ്രഭാവത്തെപ്പററി ശരിയാംവണ്ണം അറിഞ്ഞിരുന്നതുകൊണ്ട് നരേന്ദ്രനെ തന്റെ ശിഷ്യനായി സ്വീകരിക്കുന്നതിനും ആത്മീയോപദേശങ്ങൾ നല്കുന്നതിനും ശ്രീരാമകൃഷ്ണദേവൻ ഔൽസുക്യം പ്രദർശിപ്പിച്ചു. നരേന്ദ്രനെ കുറച്ചു ദിവസത്തേക്കു കാണാൻ കഴിയാതെ വന്നാൽ നരേന്ദ്രനോടുള്ള സ്നേഹാധിക്യം മൂലം ശ്രീരാമകൃഷ്ണദേവൻ അസ്വസ്ഥനായും ആകാംക്ഷാഭരിതനായും തീരുമായിരുന്നു. ചിലപ്പോൾ ദുഃഖിച്ചു കരയുകയും കൂടി ചെയ്തിരുന്നു. ഇപ്രകാരം ശ്രീരാമകൃഷ്ണദേവൻ പ്രദർശിപ്പിച്ച സ്നേഹാധിക്യത്താൽ നരേന്ദ്രൻ ആകൃഷ്ടനായിത്തീരുകതന്നെ ചെയ്തു.

ഒരിക്കൽ ശ്രീരാമകൃഷ്ണദേവൻ നരേന്ദ്രനെ കാണാഞ്ഞു വിഷണ്ണനായിരുന്നപ്പോൾ രാമദയാൽ എന്നും ബാബുരാമ് എന്നും പേരുള്ള രണ്ടു ഭക്തന്മാർ അദ്ദേഹത്തിന്റെ സമീപം വരുവാനിടയായി. അവരോടു നരേന്ദ്രനെപ്പററി കുശലം ചോദിച്ചശേഷം അദ്ദേഹം ഇപ്രകാരം പറഞ്ഞു: "വളരെ ദിവസങ്ങളായി

നരേന്ദ്രൻ ഇവിടെ വന്നിട്ട്. എനിക്ക നരേന്ദ്രനെ കാണുവാൻ അതിയായ ആഗ്രഹമുണ്ട്. നിങ്ങൾ ദയവായി നരനോട് ഉടനെ ഇങ്ങോട്ട വരാൻ പറയണം. മറക്കാതെ പറയണം.'' നേരം വൈകിയിരുന്നതിനാൽ ആ ഭക്തന്മാർ അന്നു രാത്രി അവിടെ കഴിച്ചുകൂട്ടിയിട്ട് പിറേറന്നു നരേന്ദ്രനെ കാണാമെന്നു നിശ്ചയിച്ചു. രാത്രി പതിനൊന്നു മണിക്ക ശ്രീരാമകൃഷ്ണദേവൻ അസ്വസ്ഥനായി അവരെ സമീപിച്ച് "ഉറങ്ങുകയാണോ'' എന്നു ചോദിച്ചു. ഉടനെ ഉറങ്ങുകയല്ല എന്നു പറഞ്ഞ് അവർ എഴുന്നേററിരുന്നു. "നരേന്ദ്രനോട് ഇങ്ങോട്ട വരാൻ പറയണം. നരേന്ദ്രനെ കാണാത്തതിനാൽ എൻെറ ഹൃദയം അത്യധികം വ്യാകുലപ്പെടുന്നു. നനഞ്ഞ തുണി പിഴിയുന്നതുപോലെ എൻെറ ഹൃദയം ആരോ പിഴിയുന്നതായി എനിക്ക തോന്നുന്നു.'' ശ്രീരാമകൃഷ്ണദേവൻെറ ഈ വാക്കുകൾ കേട്ടതാമദയാൽ, നരേന്ദ്രൻ താമസിയാതെ ദക്ഷിണേശ്വരത്തേക്ക വരുമെന്നു പറഞ്ഞ് അദ്ദേഹത്തെ സമാധാനിപ്പിച്ചു. ശ്രീരാമകൃഷ്ണദേവൻെറ ഈ അസ്വസ്ഥത കണ്ട് അവർക്കിരുവർക്കും അല്പം സംഭ്രമം ജനിച്ചു. അന്നു രാത്രിതന്നെ വീണ്ടും പല പ്രാവശ്യം ശ്രീരാമകൃഷ്ണദേവൻ അക്ഷമനായി നരേന്ദ്രനെ കാണാനുള്ള തൻെറ ആഗ്രഹം അവരെ അറിയിച്ചു.

വൈകുണ്ഠനാഥസന്ന്യാൽ എന്ന ഒരു ഭക്തൻ ഒരവസരത്തിൽ ഇപ്രകാരം പറഞ്ഞിട്ടുണ്ട്: "ആ ദിവസം നരേന്ദ്രനെ ശ്രീരാമകൃഷ്ണദേവൻ അത്യധികം പ്രശംസിച്ചു. അപ്പോൾ അദ്ദേഹത്തിനു നരേന്ദ്രനെ കാണുന്നതിനുണ്ടായ അഭിലാഷം അദ്ദേഹത്തെ അസ്വസ്ഥനാക്കി. വേഗത്തിൽ ശ്രീരാമകൃഷ്ണദേവൻ അടുത്ത വരാന്തയിൽ പോയി 'വരദായിനീ, ദിവ്യജനനീ നരേന്ദ്രനെ കാണാതെ എനിക്ക ജീവിക്കവോൻ വയ്യ' എന്നു ഉറക്കെ നിലവിളിച്ചു. അദ്ദേഹം മടങ്ങിവന്ന് ഇപ്രകാരം പറഞ്ഞു 'ഞാൻ അവനെ കാണാൻവേണ്ടി എത്ര കരഞ്ഞു. എന്നിട്ടും നരൻ വരുന്നില്ലല്ലോ! അവനെ കാണാത്തതിലുള്ള എൻെറ ഹൃദയവേദന ദുഃസ്സഹമായിത്തോന്നുന്നു. എന്നാൽ അതു നരൻ വകവെക്കുന്നില്ലല്ലോ! ഒരു വൃദ്ധൻ ആ കുട്ടിക്കവേണ്ടി എത്ര ദുഃഖിക്കുകയും കഷ്ടപ്പെടുകയും ചെയ്യുന്നു. ലോകർ എന്തു പറയും? നിങ്ങൾ എൻെറ സ്വന്തം ആളുകളായതുകൊണ്ട് നിങ്ങളോട് ഇപ്രകാരം തുറന്നു പറയുവാൻ എനിക്ക ലജ്ജയില്ല. പക്ഷേ മററുള്ളവർ എന്തു വിചാരിക്കും? എനിക്കിപ്പോൾ എന്നെത്തന്നെ അടക്കുവാൻ കഴിയുന്നില്ല!' പിന്നീട് നരേന്ദ്രൻ വന്നപ്പോൾ ശ്രീരാമകൃഷ്ണദേവനുണ്ടായ സന്തോഷവും ഇത്രത്തോളം തന്നെ വലുതായിരുന്നു.''

ഭക്തജനങ്ങൾ വളരെപ്പേർ ചേർന്ന് ശ്രീരാമകൃഷ്ണദേവൻെറ ജന്മദിനം ആഘോഷിച്ച ഒരു അവസരത്തിൽ നരേന്ദ്രൻ അവിടെ സന്നിഹിതനായിരുന്നില്ല. ശ്രീരാമകൃഷ്ണദേവൻ അതിൻെറ കാരണമെന്തെന്നു പലരോടും ആരാഞ്ഞു. അന്നുച്ചക്ക നരേന്ദ്രൻ ദക്ഷിണേശ്വരത്തുവന്ന് ശ്രീരാമകൃഷ്ണദേവനെ നമസ്കരിച്ചു. ഉടനെതന്നെ അദ്ദേഹം നരേന്ദ്രൻെറ ദേഹത്തിലേക്ക ചരിഞ്ഞിട്ട് സമാധിയിൽ ലയിച്ചു. പിന്നീട് ബാഹ്യബോധം വന്നപ്പോൾ നരേന്ദ്രനു പലവിധ ഭോജ്യവസ്തുക്കൾ നല്കി ഭുജിപ്പിച്ചു.

ശ്രീരാമകൃഷ്ണദേവനെ ഗുരുവായി സ്വീകരിച്ചതിനുശേഷം അഞ്ചുവർഷക്കാലം തുടർച്ചയായി, ആഴ്ചയിൽ ഒന്നോ രണ്ടോ പ്രാവശ്യം വീതം, ദക്ഷിണേശ്വരത്തു പോയി നരേന്ദ്രൻ ഗുരുവിനെ ദർശിച്ചിരുന്നു. ചിലപ്പോൾ തുടർച്ചയായി കുറെ ദിവസങ്ങൾ അവിടെ താമസിക്കുകയും ചെയ്തിരുന്നു. ഈ അവസരങ്ങളിൽ ശ്രീരാമകൃഷ്ണദേവൻെറ വൈരാഗ്യം, പരിശുദ്ധജീവിതം, ഈശ്വരഭക്തി എന്നിവയെപ്പററി വിശ്വാസവും ബഹുമാനവും നരേന്ദ്രനിൽ ദൃഢീഭവിച്ചു, അതുപോലെ നരേന്ദ്രൻെറ സ്ഥിരതയേയും മനോധൈര്യത്തേയും സത്യാന്വേഷണശീലത്തേയും സ്വാശ്രയശക്തിയേയും പററി ശ്രീരാമകൃഷ്ണദേവനും അത്യധികം ശ്ലാഘിച്ചിരുന്നു. നരേന്ദ്രൻെറ വിശിഷ്ടഗുണങ്ങളെപ്പററി മനസ്സിലാക്കുവാൻ സാമാന്യജനങ്ങൾക്ക സാധിച്ചിരുന്നില്ല, എന്നാൽ ശ്രീരാമകൃഷ്ണദേവൻ ശരിയാംവണ്ണം മനസ്സിലാക്കിയിരുന്നു. അദ്ദേഹം നരേന്ദ്രനേയും മററു കുറെ ശിഷ്യന്മാരെയും നിത്യസിദ്ധന്മാർ എന്നുപോലും സംബോധന

ചെയ്തിട്ടുണ്ട്. ഈ ശിഷ്യർ ജന്മനാതന്നെ സിദ്ധന്മാരായിരുന്നുവെന്നും അവർ ജനിച്ചതു് ലോകകല്യാണാർത്ഥമായിരുന്നുവെന്നും അദ്ദേഹം പലപ്പോഴും പ്രസ്താവിച്ചിരുന്നു. നരേന്ദ്രനിൽ ദോഷാരോപണം ചെയ്തിരുന്നവരെ അദ്ദേഹം ശാസിക്കുകയും അവരുടെ കുററം കാണലും മററും ശിവനിന്ദതന്നെയായിരുന്നുവെന്നും അവരെ പറഞ്ഞു മനസ്സിലാക്കുകയും ചെയ്തിട്ടുണ്ട്. നരേന്ദ്രനെപ്പററിയോ നരേന്ദ്രന്റെ പ്രവൃത്തികളെപ്പററിയോ അഭിപ്രായം പറയാൻപോലും മററുള്ളവർക്കു പ്രാപ്തിയില്ലായിരുന്നെന്നാണ് ശ്രീരാമകൃഷ്ണദേവൻ പറഞ്ഞിട്ടുള്ളതു്. "ദുസ്സ്വഭാവികളായ സ്നേഹിതരോടു ചേർന്നു് നരേൻ ദുർമാർഗ്ഗചാരിയായിത്തീരുന്നു" എന്നു് ഒരാൾ ശ്രീരാമകൃഷ്ണദേവനോടു പറഞ്ഞപ്പോൾ അദ്ദേഹത്തിന്റെ മറുപടി ഈ വിധമായിരുന്നു. "ആ പ്രസ്താവന വെറും പൊളിയാണ്. നരൻ ഒരിക്കലും ദുർമാർഗ്ഗിയാകയില്ലെന്നു ജഗന്മാതാവു് എന്നോടു പറഞ്ഞിട്ടുള്ളതാണ്. അതുകൊണ്ടു് അപ്രകാരമുള്ള പ്രസ്താവന അനാശാസ്യമാണ്" ശ്രീരാമകൃഷ്ണദേവൻ ഭക്തന്മാരുടെ മുമ്പിൽവെച്ചു് നരേന്ദ്രന്റെ ഗുണഗണങ്ങളെ കീർത്തിക്കുന്നതു കേട്ടിട്ടും നരേന്ദ്രനു അഹങ്കാരത്തിന്റെ ലാഞ്ഛനപോലും ഉണ്ടായില്ല. നരേന്ദ്രന്റെ വിശാലഹൃദയവും വിജ്ഞാനവും മൂലം ഈ വിധപ്രശംസകളൊന്നും നരേന്ദ്രനു യാതൊരുവിധ ഹാനിയും ചെയ്യുകയില്ലെന്നു ശ്രീരാമകൃഷ്ണദേവൻ ദൃഢമായി വിശ്വസിച്ചിരുന്നു.

ബ്രഹ്മസമാജത്തിലെ പ്രമുഖനേതാക്കളായിരുന്ന കേശബ്ചന്ദ്രസേനൻ, വിജയകൃഷ്ണഗോസ്വാമി മുതലായവർ ഒരു ദിവസം ശ്രീരാമകൃഷ്ണദേവനെ കാണാൻ വന്നു. അന്നു നരേന്ദ്രനും അവിടെ ഉണ്ടായിരുന്നു. ശ്രീരാമകൃഷ്ണദേവൻ ഒരു ഭാവാവേശത്തോടെ ആ നേതാക്കളെ ഒന്നു വീക്ഷിച്ചശേഷം നരേന്ദ്രനെ നോക്കിയപ്പോൾ ഒരു ആനന്ദപാരവശ്യവും വാത്സല്യഭാവവും അദ്ദേഹത്തിനുണ്ടായി. അതേപ്പററി പിന്നീടു് അദ്ദേഹം ഇങ്ങിനെ പറഞ്ഞിട്ടുണ്ട്: "കേശബിനെ മഹാനാക്കിത്തീർത്ത ഒരു മഹദ്ഗുണമേ ഉള്ളുവെങ്കിൽ നരേന്ദ്രനു അതുപോലെയുള്ള പതിനെട്ടു ഗുണങ്ങളുണ്ട്. കേശബിലും വിജയനിലും ഉള്ള ജ്ഞാനദീപം ഒരു മെഴുകുതിരിക്കു സമമാണെങ്കിൽ നരേന്ദ്രന്റെ ജ്ഞാനപ്രഭ സൂര്യപ്രകാശംപോലെയാണ്" ഇപ്രകാരമുള്ള പ്രശംസകൾ കേട്ടതിൽ നരേന്ദ്രൻ ഒട്ടുംതന്നെ ആഹ്ലാദിച്ചില്ല. മാത്രമല്ല കേശബ് ചന്ദ്രസേനനേയും വിജയകൃഷ്ണഗോസ്വാമിയേയും അപേക്ഷിച്ചു് താൻ വെറും നിസ്സാരനാണെന്നുപോലും നരേന്ദ്രൻ വിചാരിച്ചു. തന്മൂലം നരേന്ദ്രനെക്കുറിച്ചുള്ള ശ്രീരാമകൃഷ്ണദേവന്റെ പ്രസ്താവനകളെ അദ്ദേഹം ഇപ്രകാരം എതിർക്കുകകൂടി ചെയ്തിട്ടുണ്ട്. "അങ്ങെന്തിനാണ് ഇപ്രകാരമെല്ലാം പറയുന്നതു്? മനുഷ്യർ അങ്ങു ഭ്രാന്തനാണെന്നു കരുതും. ലോകപ്രശസ്തിയാർജ്ജിച്ച കേശബ്സേനനോടും പുണ്യപുരുഷനായ വിജയകൃഷ്ണഗോസ്വാമിയോടും എന്നെപ്പോലെ നിസ്സാരനും ചെറുപ്പക്കാരനുമായ ഒരു വിദ്യാർത്ഥിയെ അങ്ങു് എങ്ങിനെ താരതമ്യപ്പെടുത്തും? ദയവായി മേലിലെങ്കിലും അപ്രകാരം ചെയ്യാതിരിക്കണം." നരേന്ദ്രന്റെ ഈ വാക്കുകൾ കേട്ടു സന്തോഷിച്ച ശ്രീരാമകൃഷ്ണദേവൻ പറഞ്ഞു. "അപ്രകാരം ചെയ്യാതിരിക്കുവാൻ എനിക്കു സാധ്യമല്ല. ഇതെല്ലാം എന്റെ വാക്കുകളാണെന്നാണോ നീ കരുതുന്നതു്? ജഗന്മാതാവു കാട്ടിത്തന്ന ചില വിവരങ്ങൾ ഞാൻ പ്രസ്താവിച്ചു എന്നു മാത്രം. അമ്മ സത്യമായിട്ടുള്ളതു മാത്രമേ എനിക്കു കാട്ടിത്തരു"? ഈ വാക്കുകളിൽ വിശ്വാസം വരാഞ്ഞതിനാൽ നരേന്ദ്രൻ തുടർന്നു പറഞ്ഞു. "ഇതു ജഗദംബയുടെ വാക്കുകളോ അങ്ങയുടെ മനസ്സിലെ കല്പനകളോ എന്നു് ആർക്കറിയുവാൻ സാധിക്കും? ഞാൻ അങ്ങയുടെ സ്ഥാനത്തായിരുന്നെങ്കിൽ ഇതെല്ലാം മനസ്സിന്റെ ഭാവനാപ്രകടനങ്ങൾ മാത്രമാണെന്നു പറയുമായിരുന്നു........അങ്ങ് എന്നെ സ്നേഹിക്കുകയും എന്റെ ഉത്കർഷം ആഗ്രഹിക്കുകയും ചെയ്യുന്നതുകൊണ്ടു് ഇപ്രകാരമുള്ള സങ്കല്പങ്ങൾ അങ്ങയുടെ മനസ്സിൽ ഉദിച്ചുയരുന്നതായിരിക്കാം.

ശ്രീരാമകൃഷ്ണദേവന്റെ മനസ്സ് ഉന്നതതലങ്ങളിൽ വിഹരിച്ചുകൊണ്ടിരുന്നപ്പോൾ അദ്ദേഹം നരേ

ന്ദ്രന്റെ വാക്കുകൾക്ക് അത്ര പ്രാധാന്യം നല്കിയിരുന്നില്ല. എന്നാൽ സാധാരണ സമയങ്ങളിൽ നരേന്ദ്രന്റെ യുക്തിവാദങ്ങളും ചോദ്യങ്ങളും ശ്രീരാമകൃഷ്ണദേവനെ ബുദ്ധിമുട്ടിച്ചുകൊണ്ടിരുന്നു. തന്മൂലം ശ്രീരാമകൃഷ്ണദേവൻ ദേവിയോടു പ്രാർത്ഥിക്കുകയും തത്ഫലമായി അദ്ദേഹം നരേന്ദ്രന്റെ വാക്കുകളിൽ ഒട്ടുംതന്നെ ശ്രദ്ധിക്കേണ്ടതില്ലായിരുന്നെന്നു അമ്മയിൽനിന്നും തനിക്കു ലഭിച്ച മറുപടികൊണ്ട് സന്തോഷിക്കുകയും ചെയ്തു. ശ്രീരാമകൃഷ്ണദേവന്റെ പ്രശംസാപരമായ അഭിപ്രായങ്ങൾകൊണ്ടു നരേന്ദ്രനു ആത്മവിശ്വാസം വർദ്ധിക്കുകയും പിന്നീട് വിവേകാനന്ദസ്വാമി എന്ന നിലയിൽ തന്റെ ദിവ്യസന്ദേശം ലോകത്തിൽ പ്രചരിപ്പിക്കുന്നതിനുവേണ്ടിയിരുന്ന മനോധൈര്യം ലഭിക്കുകയും ചെയ്തു.

ഒരിക്കൽ വളരെനാൾ നരേന്ദ്രനെ കാണാഞ്ഞു വ്യാകുലപ്പെട്ട ശ്രീരാമകൃഷ്ണദേവൻ ബ്രഹ്മസമാജക്കാരുടെ സായംകാലത്തെ പ്രാർത്ഥനാവേളയിൽ നരേന്ദ്രനും സന്നിഹിതനായിരിക്കുമെന്നു കരുതി ദക്ഷിണേശ്വരത്തുനിന്നും കാൽനടയായി അവിടേക്കുപോയി. ബ്രഹ്മസമാജക്കാരുടെ പ്രാർത്ഥന നടന്നുകൊണ്ടിരിക്കെ അർദ്ധപ്രജ്ഞനായി ശ്രീരാമകൃഷ്ണദേവൻ അവിടെ പ്രവേശിച്ചു. അവിടെ പ്രാർത്ഥനക്കു സന്നിഹിതനായിരുന്നവർ അദ്ദേഹത്തിന്റെ ആഗമനം കണ്ട് പരിഭ്രമിച്ചു അദ്ദേഹത്തെ ഉററുനോക്കിക്കൊണ്ടിരുന്നു. തന്റെ സാന്നിധ്യം അവിടെ ഉണ്ടാക്കിത്തീർത്ത ബഹളം ലവലേശം വകവയ്ക്കാതെ ശ്രീരാമകൃഷ്ണദേവൻ സാവധാനത്തിൽ പ്രാർത്ഥനാമണ്ഡപത്തിലേക്കു കയറിച്ചെന്നു. അപ്പോഴേക്കും അദ്ദേഹം ഭാവസമാധിയിൽ ലയിച്ചുകഴിഞ്ഞിരുന്നു. ഇതു് അവിടെ കൂടിയിരുന്നവരെ കുറേക്കൂടി ആശ്ചര്യപരതന്ത്രരാക്കി; അവിടെ ഉണ്ടായിരുന്ന ബഹളം വർദ്ധിച്ചു. അക്കാലത്തു് ബ്രഹ്മസമാജക്കാരുടെ ഇടയിലുണ്ടായ അഭിപ്രായഭിന്നതക്കു കാരണം ശ്രീരാമകൃഷ്ണദേവനായിരുന്നെന്നുള്ള ധാരണമൂലം ബ്രഹ്മസമാജക്കാർ അദ്ദേഹത്തിന്റെ അപ്പോഴത്തെ ആഗമനത്തെ അപലപിച്ചു. അവിടെ ഉണ്ടായിരുന്ന ബഹളം കുറയ്ക്കുവാൻ വിളക്കുകൾ അണക്കപ്പെട്ടു. എന്നാൽ അതുകൊണ്ട് ബഹളം വർദ്ധിക്കുകയാണുണ്ടായതു്. എല്ലാവരും വാതില്ക്കൽ തിങ്ങിക്കൂടി. അവിടത്തെ ഗായകസംഘത്തിലെ അംഗമായിരുന്ന നരേന്ദ്രൻ ശ്രീരാമകൃഷ്ണദേവൻ അവിടെ ചെന്നതിന്റെ കാരണം മനസ്സിലാക്കി. അദ്ദേഹത്തെ അക്കൂട്ടത്തിൽനിന്നും നിമുക്തനാക്കുന്നതിനു് വാതില്ക്കലേക്കു ഓടിച്ചെന്നു. പിന്നിലെ ഒരു വാതില്ക്കൽക്കൂടി അദ്ദേഹത്തെ നരേന്ദ്രൻ വെളിയിലേക്കാനയിച്ച് ദക്ഷിണേശ്വരത്തേക്കു കൂട്ടിക്കൊണ്ടുപോയി. ശ്രീരാമകൃഷ്ണദേവൻ ഈ സാഹസത്തിനു തുനിഞ്ഞതിനാൽ അദ്ദേഹത്തെ നരേന്ദ്രൻ കുററപ്പെടുത്തി. പക്ഷെ അപ്രകാരം ചെയ്തത് തെററായിപ്പോയി എന്നു് ശ്രീരാമകൃഷ്ണദേവൻ സമ്മതിച്ചില്ല.

ശ്രീരാമകൃഷ്ണദേവൻ തന്നോടു കാണിച്ചിരുന്ന വീണ്ടുവിചാരമില്ലാത്ത സ്നേഹത്തെ നരേന്ദ്രൻ അതിരൂക്ഷമായി വിമർശിക്കുകയും അതേപ്പററി പറയുമ്പോൾ പരുഷവാക്കുകൾ ഉപയോഗിക്കുകകൂടിയും ചെയ്തിരുന്നു. ഒരു നാൾ നരേന്ദ്രൻ സ്നേഹിതരോടൊത്തു പഠിക്കാൻ ഇരുന്നു. നരേന്ദ്രൻ ദക്ഷിണേശ്വരത്തുപോയിട്ട് അന്നേക്കു പല ദിവസങ്ങൾ കഴിഞ്ഞിരുന്നു. സ്നേഹിതരുമായി സംസാരിക്കുന്നതിനിടക്കു 'നരൻ,നരൻ' എന്നു് ആരോ ഉച്ചത്തിൽവിളിച്ചതായി അവർ കേട്ടു. അപ്രകാരം വിളിച്ചതു് ശ്രീരാമകൃഷ്ണദേവനാണെന്നു മനസ്സിലാക്കിയ നരേന്ദ്രൻ വെളിയിൽവന്നു് അദ്ദേഹത്തെ കൂട്ടിക്കൊണ്ടുപോയി. അപ്പോൾ കണ്ണുനീർ പൊഴിച്ചുകൊണ്ട് "നരൻ, നീ എന്തുകൊണ്ടാണ് ഈയിടെ എന്നെ കാണാൻ വരാത്തതു്" എന്നു് അദ്ദേഹം ചോദിച്ചു, അദ്ദേഹം കൈവശം കൊണ്ടുവന്നിരുന്ന കുറച്ചു മധുരപലഹാരങ്ങൾ നരേന്ദ്രനു കൊടുത്തു ഭുജിപ്പിച്ചശേഷം നരേന്ദ്രനോടു ഒരു പാട്ടു പാടുവാൻ ആവശ്യപ്പെട്ടു. നരേന്ദ്രൻ ഒരു ദേവീസ്തോത്രം പാടിയതോടെ ശ്രീരാമകൃഷ്ണദേവൻ ബാഹ്യലോക വിസ്മൃതിയിൽ ആണ്ടു.

നരേന്ദ്രന്റെ ആദ്യകാലത്തെ ദക്ഷിണേശ്വര സന്ദർശനങ്ങൾക്കിടയിൽ ഒരു പ്രാവശ്യം ശ്രീരാമകൃഷ്ണ

ദേവൻ ഇപ്രകാരം പറഞ്ഞു "നോക്കു നരാ, നിന്നിൽ ശിവൻ വസിക്കുന്നു, എന്നിൽ ശക്തിയും. എന്നാൽ രണ്ടും ഒന്നുതന്നെ." ഈ വാക്കുകളുടെ അർത്ഥം നരേന്ദ്രനു അപ്പോൾ മനസ്സിലാക്കാൻ സാധിച്ചില്ല. നരേന്ദ്രനോടുണ്ടായിരുന്ന ശ്രീരാമകൃഷ്ണദേവന്റെ പെരുമാററം മററ ശിഷ്യന്മാരോടുണ്ടായിരുന്നതിൽനിന്നും വിഭിന്നമായിരുന്നു. മററുള്ളവരുടെ ആഹാരം, നിദ്രാധ്യാനം, പ്രാർത്ഥന എന്നീ കാര്യങ്ങളിൽ അദ്ദേഹം പ്രത്യേക നിബന്ധനകളും നിഷ്കർഷങ്ങളും ഏർപ്പെടുത്തിയിരുന്നു. എന്നാൽ നരേന്ദ്രനു് അപ്രകാരമുള്ള നിബന്ധനകൾക്കൊന്നും വിധേയനാകേണ്ടിവന്നിരുന്നില്ല. നരേന്ദ്രൻ ജന്മനാ ഒരു സിദ്ധനായിരുന്നുവെന്നും ധ്യാനത്തിൽ അതീവനിപുണനായിരുന്നുവെന്നും നരേന്ദ്രനിൽ കത്തിജ്വലിച്ചുകൊണ്ടിരുന്ന ജ്ഞാനശക്തികൊണ്ടു് എത്ര നീചമായ ആഹാരസാധനങ്ങൾ ഭക്ഷിച്ചാലും അവയൊന്നും നരേന്ദ്രന്റെ മനസ്സിനെ മലിനപ്പെടുത്തുകയില്ലെന്നും ശ്രീരാമകൃഷ്ണദേവൻ പറഞ്ഞിരുന്നു. ഉത്കൃഷ്ടവും പരിശുദ്ധവുമായ ജീവിതം നയിച്ച ഭക്തന്മാർ കൊണ്ടുവന്നിരുന്ന ഫലങ്ങളും പലഹാരങ്ങളും മാത്രമെ ശ്രീരാമകൃഷ്ണദേവൻ കഴിക്കുകയോ ശിഷ്യരെ കഴിപ്പിക്കുകയോ ചെയ്തിരുന്നുള്ളു. എന്നാൽ നരേന്ദ്രനെ ഈ നിയമം ബാധിച്ചിരുന്നില്ല അദ്ദേഹം എന്തും ഭക്ഷിക്കുന്നതിനു് ശ്രീരാമകൃഷ്ണദേവൻ അനുവദിച്ചിരുന്നു. നിഷിദ്ധമായ ആഹാരം താൻ ഭക്ഷിച്ചുവെന്നു നരേന്ദ്രൻ ശ്രീരാമകൃഷ്ണദേവനെ അറിയിച്ചപ്പോൾ അതുകൊണ്ടു നരേന്ദ്രനു യാതൊരു ഹാനിയും വരുകയില്ലെന്നു് അദേഹം പറഞ്ഞു. "പശുവിന്റെയൊ പന്നിയുടേയൊ മാംസം തിന്നുന്ന ഒരുവൻ സദാ ഈശ്വരചിന്ത ചെയ്യുന്നവനാണെങ്കിൽ അയാളുടെ ആഹാരം പുരോഡാശംപോലെ വിശിഷ്ടമായിത്തീരുന്നു. എന്നാൽ സസ്യഭോജിയായ ഒരുവൻ നീചവും നിന്ദ്യവുമായ ലോകവ്യവഹാരങ്ങളിലേർപ്പെട്ടുകൊണ്ടിരിക്കുകയാണെങ്കിൽ അയാളുടെ സസ്യാഹാരം നിഷിദ്ധമായ മാംസാഹാരത്തിനു തുല്യമായിത്തീരുന്നു. നരൻ നിഷിദ്ധാഹാരം ഭക്ഷിച്ചതുകൊണ്ടു് എനിക്കു് യാതൊരു ഭാവഭേദവും ഉണ്ടാകുന്നില്ല. എന്നാൽ ഇവർ (തന്റെ മററ ശിഷ്യന്മാർ) ആരെങ്കിലും നിഷിദ്ധാഹാരം ഭക്ഷിച്ചാൽ അവരുടെ സ്പർശംപോലും എനിക്കു സഹിക്കുവാൻ കഴിയാതെ വരുന്നു" എന്നു് അദ്ദേഹം തുടർന്നുപറഞ്ഞു.

## നരേന്ദ്രനാഥന്റെ ബുദ്ധിതീക്ഷ്ണതയും സ്വാതന്ത്ര്യപ്രീതിയും.

പാശ്ചാത്യപൌരസ്ത്യതത്വചിന്തകളിലുള്ള നരേന്ദ്രന്റെ വൈദഗ്ദ്ധ്യം അനിതരസാധാരണമായിരുന്നു. അഗാധമായ പാണ്ഡിത്യത്തോടുകൂടി അദ്ദേഹം അവിടെ വന്നുകൊണ്ടിരുന്ന ഭക്തജനങ്ങളോടു വാഗ്വാദത്തിൽ ഏർപ്പെട്ടു് അവരുടെ ചിന്താഗതികളെ അടിച്ചമർത്തുന്നതുകണ്ടു് ശ്രീരാമകൃഷ്ണദേവൻ കുതുകിയായിത്തീർന്നിരുന്നു. നരേന്ദ്രനേക്കാൾ പ്രായാധിക്യമുള്ളവർക്കുപോലും അദ്ദേഹത്തിന്റെ യുക്തിവാദത്തെ എതിർക്കുന്നതിനുള്ള ശക്തിയില്ലായിരുന്നെന്നറിഞ്ഞതിൽ ശ്രീരാമകൃഷ്ണദേവൻ അത്യന്തം ആഹ്ളാദിച്ചിരുന്നു.

ബ്രഹ്മസമാജത്തിലെ ഒരു അംഗമായിരുന്നതുകൊണ്ടു് നിരാകാരസഗുണബ്രഹ്മത്തിൽ നരേന്ദ്രൻ വിശ്വസിച്ചിരുന്നു. ശ്രീരാമകൃഷ്ണദേവന്റെ മറെറാരു ശിഷ്യനായിരുന്ന രാഖാലിനെ (ബ്രഹ്മാനന്ദസ്വാമികളെ) ഈ മതത്തിൽ വിശ്വസിക്കുന്നതിനു നരേന്ദ്രൻ പ്രോത്സാഹിപ്പിക്കുകയുണ്ടായി. ഈശ്വരഭക്തനായിരുന്ന രാഖാൽ ശ്രീരാമകൃഷ്ണദേവന്റെ സമ്പർക്കംമൂലം കാളീക്ഷേത്രത്തിൽപോയി കാളീവിഗ്രഹത്തിനു മുമ്പിൽ നമസ്കരിച്ചിരുന്നതു് നരേന്ദ്രൻ ഇഷ്ടപ്പെട്ടിരുന്നില്ല. രാഖാൽ ഒരു സൌമ്യശീലനായിരുന്നതുകൊണ്ടു് അതിനെക്കുറിച്ചു നരേന്ദ്രനുമായി വാദപ്രതിവാദത്തിനു പോയില്ല. ഈ വിവരം മനസ്സിലാക്കിയ ശ്രീരാമകൃഷ്ണദേവൻ നരേന്ദ്രനോടു് "രാഖാലിനെ ഭയപ്പെടുത്തരുതു്. സാകാരത്തോടുകൂടിയ ഈശ്വരനിൽ അവൻ ഇപ്പോൾ വിശ്വസിക്കുന്നു. ആ വിശ്വാസം എപ്രകാരമാണു നിങ്ങൾക്കു മാററുവാൻ സാധിക്കുന്നതു്? നിരാകാരബ്രഹ്മത്തെ സാക്ഷാത്കരിക്കുന്നതിനു് പ്രാരംഭത്തിൽ എല്ലാവർക്കും സാധ്യമല്ല" എന്നു പറഞ്ഞു. നരേന്ദ്രനു് ഈ തത്വം മനസ്സിലായതുകൊണ്ടു് അതിനുശേഷം രാഖാലിന്റെ ആദ്ധ്യാത്മികകാര്യങ്ങളിൽ നരേന്ദ്രൻ കൈകടത്തിയില്ല.

(തുടരും)

സ്വാമി ജൈത്രാനന്ദ.

# സംഘവാർത്ത

പൂജ്യപാദശ്രീമത് വിവേകാനന്ദസ്വാമികളുടെ ശതവാർഷികമഹോത്സവം ഭാരതത്തിലും പുറമെയും വളരെ സ്ഥലങ്ങളിൽ വിവിധപരിപാടികളോടുകൂടി ആഘോഷിച്ചുവരുന്നു. ആഘോഷങ്ങൾ രാഷ്ട്രപതി ഡോക്ടർ സർവ്വേപ്പള്ളി രാധാകൃഷ്ണൻ ജാനുവരി 20-ാംതീയതി തിങ്കളാഴ്ച കല്ക്കട്ടയിലെ ദേശപ്രിയഉദ്യാനത്തിൽ രണ്ടുലക്ഷത്തോളം ജനങ്ങൾ കൂടിയിരുന്ന സദസ്സിൽ വച്ച് ഔപചാരികമായി ആരംഭിക്കയുണ്ടായി. അദ്ദേഹത്തിൻെറ ഭാഷണത്തിൻെറ സാരമിതാണ്—ഈ സായാഹ്നം വിവേകാനന്ദസ്വാമികളുടെ ശതവാർഷികാഘോഷം ഇവിടെവെച്ച് ഉദ്ഘാടനം ചെയ്യാൻ എനിക്ക് അതിയായ സന്തോഷമുണ്ട്. ഈ കല്ക്കട്ടാമഹാനഗരത്തിൽ വിദ്യാഭ്യാസം, ശാസ്ത്രം, സാഹിത്യം, ആദ്ധ്യാത്മികപരിശ്രമം ഇവയിൽ അതിശയബുദ്ധികളായിട്ടുള്ളവർ പലരും ഉണ്ടായിട്ടുണ്ട്. അവരിൽ സർവ്വോത്തമൻ വിവേകാനന്ദസ്വാമിയാണ്. ഈ രാഷ്ട്രത്തിൻെറ അന്തഃസത്ത അദ്ദേഹത്തിൽ രൂപംകൊണ്ടിരുന്നു. ഭാരതഭൂമിയുടെ ആദ്ധ്യാത്മികപ്രതീക്ഷകളുടേയും പൂർത്തീകരണത്തിൻേറയും പ്രതീകമായിരുന്നു അദ്ദേഹം. അതേ ചൈതന്യംതന്നെയാണ് നമ്മുടെ ഭക്തിഗാനങ്ങളിലും ആർഷദർശനങ്ങളിലും ജനതയുടെ പ്രാർത്ഥനകളിലും പ്രകാശിച്ചിട്ടുള്ളത്. അദ്ദേഹമാണ് നിത്യമായ ആ ഭാരതചൈതന്യത്തിന് രൂപവും ധ്വനിയും നൽകിയിട്ടുള്ളത്. നമ്മളിലധികംപേരും അദ്ദേഹമാർജ്ജിച്ചിട്ടുള്ള മഹത്വം ദർശിച്ച് സംതൃപ്തരാകുന്നു. പക്ഷേ അതിലുമധികം ക്ഷേമകരമാണ് ഏതു മാർഗ്ഗത്തെ അവലംബിച്ചാണ് അദ്ദേഹം മഹത്വം പ്രാപിച്ചതെന്നും എന്തെല്ലാം വൈഷമ്യങ്ങളാണ് അദ്ദേഹത്തിന്ന് അഭിമുഖീകരിച്ച് തരണം ചെയ്യേണ്ടിവന്നിട്ടുള്ളതെന്നും അതിലേക്ക് ഏതെല്ലാം പ്രകാരത്തിൽ അദ്ദേഹത്തിന് പയറ്റേണ്ടിവന്നതെന്നും ഏതുപ്രകാരമാണ് അദ്ദേഹത്തിൻെറ വഴങ്ങാത്ത സ്വഭാവത്തെ ഈശ്വരേച്ഛക്ക് അനുരൂപമാംവണ്ണം രൂപാന്തരപ്പെടുത്തേണ്ടിവന്നതെന്നും അറിയുന്നത്. ലക്ഷ്യത്തിലേക്ക തീർത്ഥയാത്ര ചെയ്യുന്നവർക്കും വഴിയിൽ ഉഴലുന്നവർക്കും ആദ്ധ്യാത്മികജീവിതത്തിൽ ചിലതരം പാഠങ്ങൾ പഠിക്കേണ്ട പ്രവർത്തകന്മാർക്കും ഇതു് പ്രയോജനപ്രദമായിരിക്കും........ശ്രീബുദ്ധൻെറ ജീവിതത്തിലുണ്ടായതുപോലെ വിവേകാനന്ദസ്വാമികളുടെ ജീവിതത്തിലും ധ്യാനനിമഗ്നനായി അന്തർമ്മുഖജീവിതത്തിൽനിന്നും ഉളവാകുന്ന ആനന്ദത്തിൽ മുഴുകി സാമൂഹ്യജീവിതത്തിലേക്ക മടങ്ങാതെ കഴിക്കണം എന്നുള്ള ചിന്ത ചില നിമിഷങ്ങളിലുണ്ടാകുമായിരുന്നു. എങ്കിലും ശ്രീരാമകൃഷ്ണൻ അദ്ദേഹത്തോട് ഇങ്ങിനെ ഉപദേശിച്ചു. "നിനക്കിതു മഹാമോശംതന്നെ. നിൻെറ വ്യക്തിഗതമായ മോക്ഷമാണോ കാംക്ഷിക്കുക"? "ശിവമാത്മനി പശ്യന്തി" പരമേശ്വരൻ എല്ലാ ഭൂതങ്ങളിലുമുണ്ട്. ഇതെല്ലാം പരമാത്മാവിൻെറ ശരീരമാണ്. നരേന്ദ്രനാഥനെന്നുള്ള പേരു് അദ്ദേഹത്തിനു നൽകപ്പെട്ടതു് ആനുഷംഗികം മാത്രമല്ലെന്നു് നാം മനസ്സിലാക്കണം. നരസമൂഹത്തിൻെറയെല്ലാം ശരീരമായിരുന്നു അദ്ദേഹം. 'നാരായണം നരസഖം ശരണം പ്രപദ്യേ' നരന്മാരുടെ സഖാവാണ് നാരായണൻ. നരസമൂഹത്തിൻെറ യാതനകൾ അദ്ദേഹത്തിന് വിദിതമായിരുന്നു. അതുകൊണ്ട് എല്ലാ മനുഷ്യരും ഉത്തമരീതിയിൽ ജീവിക്കണമെന്നദ്ദേഹം ഇച്ഛിച്ചു. നമ്മളിൽ പലരും ഇന്നു കഴിഞ്ഞുകൂടുന്നുവെന്നേയുള്ളു. യഥാർത്ഥത്തിൽ ജീവിക്കുന്നില്ല. അദ്ദേഹമഭിലഷിച്ചതു് നാമോരോരുത്തരും ബലവും ശ്രീയും ശക്തിയും മഹത്വവും സമ്പാദിച്ച് യഥാർത്ഥമാനവരായിത്തീരണമെന്നാണ്. നമ്മളിപ്പോൾ അതല്ല. അദ്ദേഹം നമ്മുടെ രാജ്യത്തിൻെറ പീഡകളെ നോക്കിക്കണ്ടു. ദാരിദ്ര്യവും പട്ടിണിയുംകൊണ്ട് മരിച്ച നൂറായിരം പേരെ അദ്ദേഹം നോക്കികണ്ട് ഇപ്രകാരം പറഞ്ഞു:—ഞാൻ ദരിദ്രനാരായണപൂജകനാണ്, ഈ ഭൂഗോളത്തിലുള്ള എല്ലാ ദരിദ്രന്മാരിലും നിലകൊള്ളുന്ന ആ നാരായണൻെറ സേവകൻ. ആ സ്ഥിതിയിൽ അവർ ഉള്ളിടത്തോളം കാലം എൻെറ മോക്ഷത്തെപ്പററിയും ആനന്ദപ്രാപ്തിയെപ്പററിയും മാത്രം ആലോചിച്ചു സന്തുഷ്ടനാകുന്നതെങ്ങിനെ? അവരെ പാലിക്കേണ്ടതു് എൻെറ ധ

ർമ്മമാണ്. ഈശ്വരപ്രാപ്തിക്കുള്ള ഉത്തമമാർഗ്ഗം മാനവസേവയാണ്.

ദേശപ്രേമം പുലർത്തുന്ന ഒരു മതമാണ് അദ്ദേഹമുപദേശിച്ചത്. സങ്കുചിതഭാവത്തിലുള്ള ഒരു ദേശപ്രേമമല്ല, മാനവജാതിക്കു പൊതുവിലുള്ള ധർമ്മംതന്നെയായിരുന്നു അദ്ദേഹത്തിന്റെ ദേശപ്രേമം. ഒരേ കുടുംബത്തിലെ അംഗങ്ങളെപ്പോലെ പരസ്പരം രക്തബന്ധമുള്ളവരെന്നവണ്ണം മനുഷ്യരെയെല്ലാം പരിഗണിക്കുന്ന ഒരു മതം അവലംബിക്കുന്നതിനാണ് നമ്മെയെല്ലാം അദ്ദേഹം ഉദ്ബോധിപ്പിച്ചത്. അദ്ദേഹം സ്വീകരിച്ചതും നമ്മെ പഠിപ്പിച്ചതും അത്തരം മതമാണ്. യഥാർത്ഥമനുഷ്യനെ ഉളവാക്കിത്തീർക്കുന്ന മതം എന്നദ്ദേഹംതന്നെ പറഞ്ഞു. മാനവവർഗ്ഗത്തിൽ അധിഷ്ഠിതമായ ഒരു മതമാണത്. അതിൽ ചിന്താജീവിതവും സമൂഹൈകങ്കര്യവും വേർപ്പെട്ടതല്ല. രണ്ടും ഒരേ പ്രതിഭാസത്തിന്റെ രണ്ടു പ്രകാശനങ്ങളാണ്. നമുക്കു പരമാർത്ഥം പ്രാപിക്കുവാൻ കഴിഞ്ഞെങ്കിൽ, ഭഗവത്സത്ത നമ്മുടെ ബുദ്ധിയിലും മനസ്സിലും അനുഭവിക്കുവാൻ കഴിഞ്ഞെങ്കിൽ, ഈലോകത്തിൽ കഷ്ടപ്പെടുന്നവരുടെയെല്ലാം പരിത്രാണത്തിനു സന്നദ്ധത കാണിക്കുന്നതു നമ്മുടെ ധർമ്മമാണ്. ദുഃഖത്തിൽനിന്നുവരുന്ന വിളി നാം വകവെക്കാതിരിക്കരുത്. അതുകൊണ്ടദ്ദേഹം നാടിന്റെ പരിതാപകരമായ അവസ്ഥകണ്ടു പീഡയനുഭവിക്കുന്നെന്നും ദരിദ്രരായ നൂറായിരം പേർ ആഹാരമില്ലാതെ ഈച്ചപോലെ നശിക്കുമ്പോൾ ഞാൻ യാതനയനുഭവിക്കുന്നുവെന്നുംമററും പറയുകയുണ്ടായി.

ഞാൻ മട്രിക്കുലേഷൻ ക്ലാസ്സിലോ മററോ പഠിക്കുമ്പോൾ വിവേകാനന്ദസ്വാമികളുടെ കത്തുകളുടെ കയ്യെഴുത്തു പകർപ്പുകൾ ഞങ്ങളുടെയിടയിൽ പ്രചരിപ്പിക്കപ്പെട്ടുമായിരുന്നു. അതിൽനിന്നും എന്തൊരു പ്രഹർഷമാണ് ഞങ്ങളനുഭവിച്ചതു്. ആ കത്തുകൾ സ്പർശമാത്രത്താൽ ഒരു വലിയ വശീകരണമുണ്ടാക്കി. അതിന്റെ ഫലമായി നമ്മുടെ സംസ്കാരത്തിൽ അവിശ്വാസമുണ്ടാക്കുന്ന ചുററം നടന്നുകൊണ്ടിരുന്ന ദുർനിരൂപണങ്ങൾക്കിടയിൽ ഞങ്ങൾക്കതിനോടു വിശ്വാസമുളവായി. ഈ പരിവർത്തനം ഈ ശതകത്തിന്റെ പ്രഥമവർഷത്തിൽ ജീവിച്ച യുവാക്കളിൽ അദ്ദേഹത്തിന്റെ കൃതികൾ ഉളവാക്കിയിട്ടുണ്ടു്. മദ്രാസിലെ കഥയിതാണ്. രാജ്യത്തിന്റെ മററു ഭാഗങ്ങളിലും ഇപ്രകാരംതന്നെ സംഭവിച്ചിട്ടുണ്ടെന്നുള്ളതിൽ എനിക്കു സംശയമില്ല.

....നമ്മുടെ ആധ്യാത്മികനിധികളിൽ ഉറച്ചുനില്ക്കുന്നതിന്നാണ് വിവേകാനന്ദസ്വാമികൾ ഇന്നു നമ്മെ തട്ടിയുണർത്തി ഉൽബോധിപ്പിക്കുന്നതു്. മനുഷ്യനു് അനന്തമായ ആദ്ധ്യാത്മികശക്തികളുണ്ടെന്നു പറയുക. മനുഷ്യചൈതന്യം അനന്തമമാണ്. മനുഷ്യൻ അനിതരസാധാരണനാണ്. ഈ ലോകത്തിൽ തട്ടുക്കാൻ കഴിയാത്തതായി യാതൊന്നും തന്നെയില്ല. കഠിനമായ ആപത്തുകളും കഴിവുകേടുകളും നമ്മെ ഇന്നു നേരിടുന്നുണ്ടെങ്കിലും അവയെല്ലാം നമുക്കു നീക്കാൻ കഴിയും. ശുഭപ്രതീക്ഷ കൈവിടരുതെന്നേയുള്ളു. വിവേകാനന്ദസ്വാമി പരിതാപത്തിൽ സഹിഷ്ണുതയും ദുഃഖത്തിൽ ശുഭപ്രതീക്ഷയും മനോവീര്യം തളരുമ്പോൾ ധൈര്യവും നമുക്കു തരുന്നു....ത്യാഗം, ധൈര്യം, സേവ അടങ്ങുന്നു ഈ മുദ്രാവാക്യങ്ങളാണ് അദ്ദേഹത്തിന്റെ ജീവിതത്തിൽനിന്നും നമുക്കു പഠിക്കുവാൻ കഴിയുന്നതു്. ഒരു സമയം ശ്രീരാമകൃഷ്ണൻ അദ്ദേഹത്തെ നേതൃത്വത്തിനായി ഉഴിഞ്ഞുവെച്ചു. തന്റെ ശിഷ്യവർഗ്ഗത്തോടു് അന്ത്യക്ഷണത്തിൽ അദ്ദേഹം പറഞ്ഞ വാക്കു് വിവേകാനന്ദസ്വാമികളോടായിരുന്നു— "ഈ യുവാക്കളെ രക്ഷിച്ചുകൊള്ളുക" വിവേകാനന്ദസ്വാമിയുടെ യുവസബ്രഹ്മചാരികളിൽ പലരും പ്രായംകൊണ്ടു മൂത്തിന്നവരായിരുന്നു. എങ്കിലും ആ ആദേശം ഒരു പ്രവാചകന്റെ ഭവിഷ്യദ്വാണിയായിരുന്നു. ഇങ്ങിനെ രാമകൃഷ്ണമിഷൻ സ്ഥാപിക്കപ്പെട്ടു. ഇൻഡ്യയിലും പുറത്തും അതിനു കേന്ദ്രങ്ങളുണ്ടായി. അദ്ധ്യാത്മദീപം കൊളുത്തുന്നതിലും സമൂഹസേവനം നടത്തുന്നതിലും മിഷൻ അനുഷ്ഠിക്കുന്ന പുഷ്കലപ്രവൃത്തികൾ എനിക്കറിയാം. വിവേകാനന്ദസ്വാമികളുടെ ദീർഘദർശനത്തിന്റെ ഫലമായി നമുക്കു ലഭിച്ചിട്ടുള്ളതാണ് ഈ മിഷൻ. ഇതു നമ്മുടേതാണ്, എന്നു മാത്രമല്ല, ഭാവികാലത്തിൽ വളരെ വർഷം മുരടുപിടിച്ച നിസ്സാരമായ ഭൗതികവാദത്തിൽ കുരുങ്ങിയിരിക്കുന്ന ഇന്നത്തെ വിപുലമായ മാനവജാതിക്കു് ബാഹ്യവും ആന്തരവു

മായ അനുഗ്രഹം നൽകി ഇതു പ്രവർത്തിച്ചുകൊണ്ടിരിക്കുമെന്നുള്ളതിൽ എനിക്കു സന്ദേഹമില്ല. അതുകൊണ്ടു് ഈ മഹാപുരുഷൻ നമ്മെ എന്താണു് പഠിപ്പിച്ചതെന്നും എന്താണു് പ്രതിനിധാനം ചെയ്യുന്നതെന്നും നാം സ്മരിക്കേണ്ടതു് പ്രധാനമാണു്. ശതാബ്ദ്യാഘോഷത്തിൽ സ്മരിച്ചാൽ മാത്രം പോരാ. അദ്ദേഹം എന്തു ചെയ്യാനാണാഗ്രഹിച്ചതെന്നു് മനസ്സിലാക്കാൻ ശ്രമിച്ചു് അതിനെ ഉൾക്കൊണ്ടു് സാത്മ്യപ്പെടുത്തി വിവേകാനന്ദൻ ജനിച്ച ഭാരതഭൂമി അർഹിക്കുന്ന പൌരത്വം നമുക്കുണ്ടാക്കിത്തീർക്കണം.

പ്രധാനമന്ത്രി പണ്ഡിററ് ശ്രീ ജവഹർലാൽ നെഹ്രു, ജനുവരി 8-ാംതീയതി ഇപ്രകാരം ഒരു സന്ദേശമയച്ചിരിക്കുന്നു:— വിവേകാനന്ദസ്വാമികളുടെ ശതാബ്ദിസന്ദർഭത്തിൽ ഭാരതീയജനതയിൽ ഒരു പുതിയ ചൈതന്യമുളവാക്കുന്നതിനു് കാരണഭൂതനായ ഇൻഡ്യയുടെ ഈ ഉത്തമസന്താനത്തിനു് കൂപ്പുകൈ സമർപ്പിക്കുവാൻ ഞാനാശിക്കുന്നു. അദ്ദേഹത്തിൻെറ കൃതികൾ അവ നിർമ്മിച്ച സമയത്തെപോലെത്തന്നെ ഇന്നും വാടാതെ അനർഘമായിരിക്കുന്നു. അവ തലമുറയിൽ മാത്രമല്ല, വരുന്ന തലമുറയിലും സ്വാധീനശക്തി ചെലുത്താതിരിക്കുകയില്ല.

# അഭിപ്രായത്തിനു ലഭിച്ചിട്ടുള്ള പുസ്തകങ്ങൾ

**1. സായിവാണി (ശ്രീ സായിബാബയുടെ ശാസനങ്ങളും പ്രവചനങ്ങളും) വിവർത്തകൻ ഡോ. എം. അനന്തൻ, പുസ്തകത്തിനു് ആവശ്യപ്പെടേണ്ടും മേൽവിലാസം ഡോ. എം. അനന്തൻ, കോറണേഷൻ ടോക്കീസ്സിനു സമീപം, കോഴിക്കോട്-1, വില 2 രൂപാ, പേജ് 201.**

1918-ൽ ഇഹലോകവാസം വെടിഞ്ഞ വിഖ്യാതനായ ഒരു പുണ്യാത്മാവാണു് ശ്രീ സായിബാബ. ജീവിതകാലത്തദ്ദേഹം താമസിച്ചിരുന്നതു് ശിർദ്ദി എന്ന സ്ഥലത്തുള്ള ഒരു മുസ്ലീം പള്ളിയിലായിരുന്നു. ജാതിമതഭേദമെന്യേ സർവ്വർക്കും അദ്ദേഹം ആശ്രയണീയനായിത്തീർന്നു. ദക്ഷിണ ഇൻഡ്യയിൽ അദ്ദേഹത്തിൻെറ പേരു് വിപുലമായി പ്രചരിപ്പിച്ചതു് ബ്രഹ്മശ്രീ നരസിംഹസ്വാമി എന്ന ഒരു ബ്രാഹ്മണവ്യക്തിയാണു്. അദ്ദേഹം ഗ്രന്ഥരൂപത്തിൽ സംഗ്രഹിച്ചിട്ടുള്ള ബാബയുടെ ഉപദേശങ്ങളും ജീവിതസംഭവങ്ങളുമാണു് ഈ ഗ്രന്ഥത്തിൽ സമാഹരിച്ചിട്ടുള്ളതു്. അനവധി ഭക്തന്മാർക്കു് ഇന്നും സ്വപ്നത്തിലും ഛായാരൂപത്തിലും അദ്ദേഹം ദർശനം നൽകി അവരുടെ പ്രാർത്ഥനകൾ സഫലമാക്കിക്കൊടുക്കുന്നതായി വളരെപ്പേർ വിശ്വസിക്കുന്നു. പല ചമത്ക്കാരജനകമായ അത്ഭുതകൃത്യങ്ങളും അദ്ദേഹം ചെയ്തിട്ടുള്ളതായി വിവരിച്ചുകാണുന്നുണ്ടു്. അതുമൂലം അദ്ദേഹത്തിൽ വിശ്വസിക്കുന്നവരുടെ സംഖ്യ വർദ്ധിച്ചുവരികയും പല പട്ടണങ്ങളിലും അദ്ദേഹത്തെ ആരാധിക്കുന്ന ക്ഷേത്രങ്ങൾ ഉണ്ടാവുകയും ചെയ്തിട്ടുണ്ടു്. പ്രാർത്ഥന, നാമജപം, വിശ്വാസം, ഗുരുഭക്തി മുതലായവയിലദ്ദേഹം വേണ്ടുവണ്ണം ഊന്നിപ്പറയുന്നുണ്ടു്. സാധുക്കൾക്കും ആശ്രയമില്ലാത്തവർക്കും ദാനശുശ്രൂഷകൾ ചെയ്യുന്നതു ശ്രേഷ്ഠമെന്നു് ഉപദേശംകൊണ്ടും ആചരണംകൊണ്ടും വെളിപ്പെടുത്തുന്നു. ഏറിയ കൂറും സാധാരണ ജനങ്ങൾ മഹാത്മാക്കളെ സമീപിക്കുന്നതു് മോക്ഷപ്രാപ്തിക്കുവേണ്ടിയാണെന്നു് പൊതുവിലുള്ള ധാരണ ശരിയല്ല. യഥാർത്ഥത്തിലവർക്കു വേണ്ടതു് നാൾതോറുമുള്ള ആശകളുടെ പരിപൂർത്തിയും സങ്കടങ്ങളിൽനിന്നും രക്ഷയുമാണു്. ഇതു മനസ്സിലാക്കിയ ബാബ പലർക്കും അഭീഷ്ടസിദ്ധിവരുത്തിക്കൊടുത്തുകൊണ്ടു് അവരെ ഈശ്വരനിലേക്കാകർഷിച്ചിട്ടുണ്ടു്. ഈ ഗ്രന്ഥത്തിൽ ബാബയുടെ അത്ഭുതശക്തികളേ ആദ്ധ്യാത്മികോപദേശങ്ങളേയും പററി അനവധി ഉദാഹരണങ്ങൾ കാണാൻ കഴിയും. കേരളത്തിലെ ആധുനികമതസാഹിത്യത്തിനു് ഈ ഗ്രന്ഥം ഒരു സംഭാവനയാണു്.

2. ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ — (ഒന്നാംഭാഗം) ഗ്രന്ഥകാരന്മാർ: ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമി

കൾ, പണ്ഡിററ് സി. രാമകൃഷ്ണൻനായർ ആയുർവ്വേദാചാര്യൻ, കിട്ടുന്ന സ്ഥലം: പ്രസാധകൻ, തീർത്ഥപാദാശ്രമം, വാഴൂർ, പി. ഒ. കോട്ടയം, വില 10 രൂപ. പേജ് 705.

പണ്ഡിതശ്രേഷ്ഠന്മാരായ രണ്ടു ഗ്രന്ഥകാരന്മാർ സഹകരിച്ച് സാങ്ഗോപാങ്ഗമായി സമാഹരിച്ചിട്ടുള്ള ഒരു മഹത്ഗ്രന്ഥമാണിതു്. രണ്ടാംഭാഗംകൂടി വന്നുകഴിയുമ്പോൾ ഇത്രയും വിസ്തൃതമായ ഒരു ജീവചരിത്രം കൈരളിക്കു മറെറാന്നു സിദ്ധിച്ചിട്ടുണ്ടോ എന്നു സംശയമുളവാക്കിയേക്കാം. ഇതൊരു ആത്മകഥയല്ല. പ്രബന്ധത്തിലെ പ്രതിപാദ്യപുരുഷൻ ലോകരംഗം വിട്ട് 24 വർഷം കഴിഞ്ഞശേഷം അദ്ദേഹത്തിൻെറ യശസ്സ് ഉപദേശവും ഉദാഹരണവും മൂലം നിലനിർത്താൻ ശ്രമിച്ചിട്ടുള്ള കൃതജ്ഞതാപൂരിതഹൃദയരായ രണ്ടു ശിഷ്യശ്രേഷ്ഠന്മാരാണ് ഈ വിസ്തൃതപ്രബന്ധം രചിച്ചിട്ടുള്ളതു്. അവരിൽ ഒരാളായ ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ ബ്രഹ്മശ്രീ തീർത്ഥപാദപരമഹംസസ്വാമിതിരുവടി'കളുടെ പ്രധാനശിഷ്യനും സമനന്തര അനുഗാമിയുമാണ്. രണ്ടാമത്തെയാൾ അദ്ദേഹവുമായി അടുത്ത ശിഷ്യബന്ധമുള്ള പണ്ഡിതനായ ഒരു ആയുർവ്വേദാചാര്യനാണ്. ഗ്രന്ഥത്തിൻെറ ഏതുഭാഗം ആരാണു രചിച്ചിട്ടുള്ളതെന്നു് പ്രത്യേകിച്ചു നിർദ്ദേശമില്ലാത്തതിനാൽ ഇരുവരുടേയും പ്രയത്നം ഗ്രന്ഥനിർമ്മാണത്തിൻെറ എല്ലാ ഘട്ടങ്ങളിലും അവിച്ഛിന്നമായിരുന്നുവെന്നു സങ്കല്പിക്കുന്നു. ജീവിതസംഭവങ്ങളേയോ അനുഭവങ്ങളേയോ നിഷ്കർഷിച്ച് അടുക്കായി പ്രതിപാദിക്കുന്ന ഒരു അതിരുവരമ്പുള്ള ചരിത്രമല്ല ഇതു്. പണ്ഡിതനും, വാഗ്മിയും, കവിയും, മാർഗ്ഗപ്രവർത്തകനും സമുദായപരിഷ്കർത്താവുമായ ഈ മതപുരുഷനെപ്പററി പറയുന്ന കൂട്ടത്തിൽ അനുകാലികമായ സാമുദായിക അവസ്ഥകളെപ്പററിയും വിശേഷപ്രചോദനം നൽകിയിട്ടുള്ള വളരെ പ്രമാണികളെപ്പററിയും ഉള്ള പ്രസ്താവനകൾ ഗ്രന്ഥത്തിൻെറ വലിപ്പവും വൈവിധ്യവും വർദ്ധിപ്പിച്ചിട്ടുണ്ടു്. ഒരു മതനേതാവിൻെറ ജീവിതവർണ്ണനയിൽ ബാല്യവൈഭവം, ഗുരുസമാഗമം, വിദ്യാവ്യസനം, തീവ്രാനുഷ്ഠാനം, സിദ്ധികൾ, ബഹുജനമൈത്രി, ലോകോപദേശം, അത്ഭുതകർമ്മങ്ങൾ ഇവയെപ്പററിയുള്ള വർണ്ണന കൂടാതെ കാണുന്നില്ല. വിശേഷിച്ചും ഭക്തജനങ്ങളിൽനിന്നും വരുമ്പോൾ ഇവ ഉജ്ജ്വലഭാഷയിൽ പ്രകാശിക്കാതെ തരവുമില്ല. ധീരനും പ്രതിഭാസമ്പന്നനുമായ ഒരുമതനേതാവ് ജനസമുദായത്തിലെ കുറവുകളെ നിറവേററാൻ വേണ്ടി എഴുത്തും ഭാഷണവും മൂലം പ്രചോദനം നൽകുമ്പോൾ പലപ്പോഴും വാദപ്രതിവാദങ്ങളും അനിവാര്യമാണ്. ഇവയെല്ലാം പിന്നീടൊരു കാലഘട്ടത്തിൽ കർണ്ണാകർണ്ണികയാ ഗ്രഹിക്കുന്നവർ ഒരേ ദൃഷ്ടിയിൽ പരിഗണിച്ചില്ലെന്നും വരാം. എങ്കിലും ഈ പരികരങ്ങളെല്ലാം ചരിത്രത്തിൻെറ മൂലകളിൽ പ്രകാശം വീശുന്നതിനും പ്രതിപാദ്യപുരുഷൻെറ വ്യക്തിവൈഭവം വെളിപ്പെടുത്തുന്നതിനും വളരെ പ്രയോജനപ്പെടുന്നു. വിവിധവിഭവങ്ങളോടുകൂടിയ വിസ്തൃതമായ ഈ ചരിത്രം അനന്തരഭൂതകാലത്തിലെ വളർന്നുവന്ന സാമൂഹ്യബോധത്തിൻെറ പ്രധാനപ്പെട്ട ചില പ്രചോദനങ്ങളുടെ ഉദ്ഗമത്തെപ്പററി അറിവുതരുന്നതിനു പുറമെ പ്രതിഭാശാലിയായ കഥാപുരുഷൻെറ പ്രാധാന്യത്തേയും അദ്ദേഹം ചെയ്തിട്ടുള്ള സേവനങ്ങളെപ്പററിയും മഹത്കൃത്യങ്ങളെപ്പററിയും പ്രത്യേകിച്ചു പ്രസ്താവിച്ചിട്ടുള്ളതു് പിന്നീടു വരുന്ന തലമുറകൾക്കു് ജീവിതലക്ഷ്യത്തിലേക്കു പ്രേരണയും ഉദാഹരണവും നൽകാതിരിക്കുന്നില്ല. അതുകൊണ്ടു് കേരളത്തിലെ ഗ്രന്ഥശാലകളിൽ അടുത്തകാലത്തുണ്ടായിട്ടുള്ള കനത്ത ഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ ഇതിനും ഒരു പ്രധാനസ്ഥാനമുണ്ടായിരിക്കുമെന്നാശിക്കുന്നു.

# രണ്ടു പുസ്തകങ്ങൾ

1. ശ്രീ വിവേകാനന്ദപത്രാവലി— ക്രൗൺ സൈസിൽ 200 പുറങ്ങളുള്ള ഈ പുസ്തകത്തിൽ ശ്രീമദ് വിവേകാനന്ദസ്വാമികളുടെ പ്രധാനപ്പെട്ട എഴുപത്തി എട്ടു കത്തുകളുടെ മലയാളപരിഭാഷ അടങ്ങിയിരിക്കുന്നു. വില ഒരുറുപ്പിക മാത്രം.

2. ശ്രീരാമകൃഷ്ണ അഷ്ടോത്തരനാമസ്തോത്രം, ഗ്രന്ഥകർത്താ ശ്രീ. വിമലാനന്ദസ്വാമികൾ. ഇതിൽ ശ്രീരാമകൃഷ്ണദേവനെ പൂജിക്കുന്നവക്കു് വളരെ സഹായമാകുന്ന 108 ദിവ്യനാമങ്ങൾ വിപുലമായ അർത്ഥത്തോടുകൂടി കൊടുത്തിരിക്കുന്നതിനു പുറമെ വിവേകാനന്ദസ്വാമികൾ രചിച്ചിട്ടുള്ള രണ്ടു ആരതികഗാനങ്ങളും അർത്ഥസഹിതം ചേർത്തിട്ടുണ്ടു്. വില 75 ന:പ മാത്രം. 2 രൂപാ 37 ന:പ മണിഓർഡറായി അയക്കുന്നവക്കു് ഈരണ്ടു പുസ്തകങ്ങളും പോസ്റ്റിംഗ് സർട്ടിഫിക്കറ്റോടുകൂടി ബുക്കുപോസ്റ്റായി അയച്ചുകൊടുക്കുന്നതാണു്. ഈ പുസ്തകങ്ങൾക്കു് കീഴിൽ കൊടുത്തിരിക്കുന്ന മേൽവിലാസത്തിൽ അപേക്ഷിക്കേണ്ടതാണു്.

അദ്ധ്യക്ഷൻ, ശ്രീരാമകൃഷ്ണാശ്രമം, രാമകൃഷ്ണപുരം,
പുതുക്കാടു്—പോസ്റ്റു്. തൃശ്ശൂർ.

## വിജ്ഞാപനം

പ്രബുദ്ധകേരളത്തിന്റെ നടത്തിപ്പിനുവേണ്ടി സഹായിച്ചു് സഹകരിച്ചു് വരിസംഖ്യ അടച്ചിട്ടുള്ളവരോടും വായനക്കാരോടും ഞങ്ങൾ കൃതജ്ഞരാണു്.

1963-ലേക്കുള്ള വരിസംഖ്യ മുമ്പേറായി അടച്ചിട്ടില്ലാത്തവർ ഉടൻതന്നെ മണിഓർഡറായി അയച്ചുതരുന്നതിനു് പ്രത്യേകിച്ചു് അപേക്ഷിച്ചുകൊള്ളുന്നു.

മാസിക തുടന്നു വാങ്ങുന്നതിനു സൗകര്യമില്ലാത്തവർ വിവരം ധരിപ്പിക്കുന്നപക്ഷം അധിക പ്രതികൾ അനാവശ്യമായി അച്ചടിച്ചു് ഞങ്ങൾക്കു നഷ്ടത്തിനിടയാകുന്നതല്ല. ഈ വിവരം പ്രത്യേകിച്ചു ഞങ്ങൾ ഓർമ്മിപ്പിച്ചുകൊള്ളുന്നു.

മാസികക്കു് പുതുവരിക്കാരായി ജനുവരിമാസം മുതൽ ചേരുകയാണു് ഏറ്റവും സൗകര്യം. വർഷത്തിന്റെ മദ്ധ്യത്തിൽവെച്ചു് ചേരുന്നപക്ഷം മുൻലക്കങ്ങൾ ചിലപ്പോൾ കിട്ടിയില്ലെന്നു വരാം.

മാസികയെ സംബന്ധിച്ച കെലാർട്ട്സ്മായുള്ള ബന്ധം നിത്തൽചെയ്തിരിക്കുന്നതിനാൽ എല്ലാ കത്തിടപാടുകളും താഴെ കാണുന്ന മേൽവിലാസത്തിൽ മാത്രം നടത്തേണ്ടതാണു് എന്നുകൂടി ആവശ്യപ്പെട്ടുകൊള്ളുന്നു.

എന്നു്, മാനേജർ, 'പ്രബുദ്ധകേരളം,' കാലടി പോസ്റ്റു്
എറണാകുളം ഡിസ്ട്രിക്ടു്, കേരളം.




# പ്രബുദ്ധകേരളം

വാല്യം 48 | 1963 ഏപ്രിൽ | ലക്കം 4


## അമൃതവാണി

മോഹനം. ഝമ്പ

പ. കൃപാകടാക്ഷം കർത്തും മയി ബത കിമേവമീശ്വര! പരാങ്മുഖോഽസി
അ. അപാരതാപത്രയേണ സുതരാം തപാമി പഞ്ചനദീശ്വര! നിരവധി (കൃപാ)

ച. 1 ഘോരഭീമഭവാംബുരാശിമപാരമേതം തർത്തും ത്വാം ശ്രുതി–
സാരവേദ്യമവിജ്ഞായ കഥങ്കാരമഹം പരിശക്നോമി

അഗാരതനയദാരധനപരിവാരമുഖസംഭരിതമിമം സം–
സാരമനിശം വിചാര്യ സകലമസാരമിതി സഹസാ സന്ന്യസ്യ

മാരവീരശാസന! ജനകാദിവിചാരണീയമമലം താരാത്മമുദാര–
മന്തരം വിജ്ഞാതും പദസാരസം തവ ശരണം ഗതവതി (കൃപാ)

2 വേദവേദ്യ! സദാ ന തവ ശുഭപാദഭജനപരായണേഽസ്മിൻ
ഖേദമതിമാതന്വഷേ ചേദിഹ കോ ദേവഃ ശരണം മേ

സാദരം സമുപേത്യ സവിധം ഖേദമഖിലമപോഹ്യ
സമധികമോദമാകലയാശു വിഫലവിവാദവചനമിദം

തവ മാസ്തു ഹൃദി ദേവമഖിലേശം ത്വാം ഭാഗ്യോദയേന
സുപരിവർണ്ണ്യ ശുകസനകാദിസേവ്യദിവ്യമൂർത്തിസാക്ഷാ–
ത്കാരമേവ ചിരകാലം വാഞ്ഛരതി (കൃപാ)

3 തോയജാസനഗേയവിലസദമേയഗുണസമുദായ! ഭക്തവി–

ധേയ! ജഗദാധേയ! തരണോപായ! പരിവിലസദ്ഭൂതാധേയ
ഹേയ ദേഹാത്മമതിം സപദി വിധൂയ

പരമം തവ ചിദ്രൂപമയി മമ കരാമലകവദ-
പായരഹിതം സദാ വിധായ ഗേയത്രൂപ ഭഗവൻ ശ്രീഗൌരീ-

നായകേന്ദുശേഖര! നിരവധികശ്രേയ ആശു
കലയിതുമവസരമിതി ഭയ ഏറ്വമനുദിനമാകാംക്ഷതി (കൃപാ)

ഈശ്വരാ എന്നിൽ കൃപകൊണ്ടുകടാക്ഷിക്കുന്നതിനു് അവിടുന്നു് ഇത്രയും വിമുഖനായിരിക്കുന്നല്ലോ. കഷ്ടംതന്നെ.

തിരുവൈയ്യാറിലുള്ള ക്ഷേത്രത്തിൽ വിളങ്ങുന്ന പരമേശ്വരാ അതിരില്ലാത്ത താപത്രയംകൊണ്ടു് ഞാൻ വളരെ ചുടുന്നു. വേദാന്തവേദ്യനായ അങ്ങയെ അറിയാതെ അതിഭയങ്കരമായ മറുകരയില്ലാത്ത സംസാരസാഗരത്തെ തരണം ചെയ്യുവാൻ എപ്രകാരമാണു് ഞാൻ ശക്തനായിത്തീരുക ? ഗൃഹം, തനയന്മാർ, ഭാര്യ, ധനം, ചുററമുള്ളവർ ഇങ്ങിനെ സംഭരിച്ചിട്ടുള്ള സംസാരം മുഴുവൻ സാരശൂന്യമാണെന്നു് നിരന്തരം വിചാരം ചെയ്തു് പെട്ടെന്നു് സർവ്വവും സന്ന്യസിച്ചു് അല്ലയോ ദുർജ്ജയനായ മന്മഥനെ ശാസിച്ചവനേ! ജനകൻ തുടങ്ങിയ രാജഷിമാക്കു് ധ്യാനിക്കാനർഹമായ സർവ്വഫലദായകവും പവിത്രവുമായ പ്രണവാർത്ഥത്തെ ഉടംപ്പുവിൽ അനുഭവിക്കുന്നതിനായി അങ്ങയുടെ അടിതാരുകളെ ഞാൻ ശരണം പ്രാപിച്ചു് ശുഭപ്രദമായ പാദപങ്കജത്തെ നിരന്തരം ഭജിക്കുന്നതിനു് ഞാൻ താല്പര്യമുള്ളവനായിരിക്കുമ്പോൾ അല്ലയോ വേദവേദ്യ അവിടുന്നു് മനഃക്ലേശം ഉളവാക്കിത്തീർത്താൽ മററതൊരു ദേവനാണു് എനിക്കു ശരണം? കരുണയോടുകൂടി സമീപത്തുവന്നു് എന്റെ ഖേദം നശിപ്പിച്ചു് എനിക്കു വേഗം പരമാനന്ദം നൽകേണമേ. (എനിക്കു അർഹതയില്ലെന്നുള്ള)നിഷ്ഫലമായ വിവാദവചനങ്ങൾ അങ്ങിൽനിന്നും ഉണ്ടാകാതിരിക്കട്ടെ. അല്ലയോ ദേവാ അഖിലേശനായ അങ്ങയെ എന്റെ ഭാഗ്യത്താൽ ഗാനസ്തോത്രങ്ങൾകൊണ്ടു വേണ്ടവണ്ണം വർണ്ണിച്ചു് ശുകസനകാദിസേവ്യമായ അവിടത്തെ ദിവ്യമൂർത്തിസാക്ഷാത്ക്കാരം മാത്രം എന്നെന്നേക്കും സമ്പാദിക്കണമെന്നാണു് ഞാൻ കൊതിക്കുന്നതു്.

കമലാസനൻ പാടിപുകഴ്ത്തുന്ന അനന്തദിവ്യകല്യാണഗുണപൂർണ്ണനേ, ഭക്തവശ്യനേ ലോകാധാരനേ സംസാരസാഗരത്തെ കടക്കുന്നതിനു് ഒരേ ഉപായമായിട്ടുള്ളവനേ, അത്ഭുതദിവ്യാഭരണങ്ങൾ മംഗളവിഗ്രഹത്തിൽ ശോഭിക്കുന്നവനെ ദേഹമാണു് ആത്മാവെന്നുള്ള നിന്ദ്യമായ നിശ്ചയത്തെ ഉടനടി നശിപ്പിച്ചു് ഹേ ഭഗവാനേ അങ്ങയുടെ പരമമായ ചിദ്രൂപം എനിക്കു് ഉള്ളംകയ്യിലെ നെല്ലിക്കാപോലെ മാറിപ്പോകാത്തവിധം എപ്പോഴും സ്വാധീനമാക്കിത്തന്നു് ഹേ ഭഗവൻ, ഗാനസ്വരൂപാ, ശ്രീഗൌരീനാഥാ, ഇന്ദുശേഖരാ വേഗം അളവററ ശ്രേയസ്സ് അരുളേണമേ. ഇപ്പോൾ അതിനു് അവസരമാണു് എന്നു് നാൾതോറും ഭക്തൻ വാഞ്ഛിക്കുന്നു. സ്വാതി: ശ്രീ രാമവർമ്മ മഹാരാജാവിന്റെ സംഗീതകൃതി.

# ശ്രീരാമകൃഷ്ണദേവൻ—പീഠിക.

സുനിർമ്മലജ്ഞാനസുഖൈകരൂപം
പ്രജ്ഞാനഹേതും പരമാർത്ഥദായിനം
ചിദംബുധൌ തം വിഹരന്തമാദ്യം
ആനന്ദമൂർത്തിം ഗുരുരാജമീഡേ.

യേന നാരാധിതോ ദേവോ യസ്യ നോ ഗുർവ്വനുഗ്രഹഃ
ന വശ്യം ഹൃദയം യസ്യ തസ്യ ശാന്തിർ ന സിദ്ധ്യതി.

സുഖം വേണമെന്നും ദുഃഖം വേണ്ടെന്നും സ്വാഭാവികമായിത്തന്നെ സർവ്വ പ്രാണികളുമഭിലഷിക്കുന്നു. മതത്തിൽ ശ്രദ്ധയുള്ളവർ സുഖത്തിനു കാരണം പുണ്യവും, ദുഃഖത്തിനു കാരണം പാപവുമാണെന്നു വിശ്വസിക്കുന്നു. മനുഷ്യർ അധികമായി രജോഗുണമോ തമോഗുണമോ നിറഞ്ഞവരാകയാൽ പ്രായേണ ഇന്ദ്രിയസുഖത്തിനുമാത്രം വേണ്ടിയാണ് വെമ്പൽകൊള്ളുന്നതെങ്കിലും ദുഃഖം വരുത്തുന്ന പാപകർമ്മങ്ങൾതന്നെയാണ് അവർ അധികം ചെയ്തുകാണുന്നതു്. ദുഃഖഹേതുക്കളിൽനിന്നും സുഖം സമ്പാദിക്കാമെന്നു നിനയ്ക്കുന്നതു് അജ്ഞാനംകൊണ്ടോ അവശതകൊണ്ടോ ആണെന്നു സ്പഷ്ടമാണ്. സ്വാതന്ത്ര്യവും ഐശ്വര്യവും കാരുണ്യവുമുള്ള ഒരു ദേശികോത്തമനുമാത്രമേ സംസാരപ്രവാഹത്തിൽവീണ പ്രാണിയെ കരകയററാൻ സാധ്യമാകയുള്ളു. ദുഃഖങ്ങൾക്കെല്ലാം കാരണം അറിവിൻെറ കുറവോ കോട്ടമോ ആണെന്നു് ദീർഘാലോചനയുടെ ഫലമായി ചിന്താശീലന്മാർക്കു വെളിപ്പെട്ടെന്നുവരാമെങ്കിലും തിരമാലയെപ്പോലെ അടിക്കടി ഉയർന്നുകൊണ്ടിരിക്കുന്ന ദുഃഖപരമ്പരകളുടെ പര്യവസാനമെത്തുന്നതിനുള്ള വഴിയൊന്നുണ്ടെന്നു് അവർ ഒരുപക്ഷേ സാമാന്യമായി അറിഞ്ഞാലും അതിൽക്കൂടി കടന്നു ലക്ഷ്യത്തിലെത്തുന്നതിനുള്ള ശക്തിയില്ലല്ലോ എന്നുള്ള അസാമർത്ഥ്യബോധമാണ് ആ വിധമുള്ള ചിന്താശീലന്മാരെക്കൂടി വ്യാകുലപ്പെടുത്തുന്നതു്. ദുർബ്ബലനായ മാനവൻ അതുകൊണ്ടു ശ്രദ്ധാസമ്പന്നനാകുമ്പോൾ സർവ്വജ്ഞനും സർവ്വശക്തനുമായ ജഗദീശ്വരനിലേക്കു തിരിയുന്നു. ഇതു് നേരത്തേയോ താമസിച്ചോ ഇതേജന്മത്തിലോ ബഹുജന്മാവസാനത്തിലോ സംഭവിക്കുകതന്നെ ചെയ്യുന്നു. ധനികനെ സമീപിച്ചെങ്കിൽ മാത്രമെ അർത്ഥിക്കുന്നവസ്തു ദരിദ്രനു ലഭിക്കാൻ വഴിയുള്ളു. അറിവുള്ളവനിൽനിന്നേ ജ്ഞാനം ലഭിക്കുകയുള്ളു. വിളക്കിൻെറ സമീപം ചെന്നെങ്കിലേ ഇരുട്ടിൽ കുഴങ്ങിയവനു സമാധാനമുണ്ടാകുകയുള്ളു. സദ്ഗുണഭൂഷിതനായ ഒരു വ്യക്തിയെ കൺമുമ്പിലോ മനോദൃഷ്ടിയിലോ കണ്ടെങ്കിൽമാത്രമേ ഒരാൾക്കു ഗുണസമ്പന്നനായിത്തീരാൻ വഴിയുള്ളു. അവിവേകമാകുന്ന അന്ധകാരത്തിൽപ്പെട്ടു് ഇടമുറിയാതെ ദുഃഖം പെയ്തുകൊണ്ടിരിക്കുന്ന സാംസ്സാരിക ജീവിതമാകുന്ന ദുർദിനത്തിൽ ദിങ്മൂഢനായി വഴിതെററി കറങ്ങുന്ന ദുർബ്ബലജീവിയെ നിത്യശാന്തിയിലെത്തിക്കുന്നതിനു് സർവ്വേശ്വരൻെറ അഹേതുകകൃപക്കു മാത്രമേ കഴിവുള്ളു.

വിശ്വപ്രപഞ്ചത്തെ പരിപാലനം ചെയ്യുന്ന പരമേശ്വരൻെറ അനന്തശക്തികളിൽ പ്രാണികൾക്കു അതിപ്രധാനമായിട്ടുള്ള ഒന്നു് കരുണാമയൻെറ ഗുരുശക്തിതന്നെയാണ്. ജഗദുദ്ധാരകമായ ദിവ്യകാരുണ്യത്തിൽനിന്നും പുറപ്പെടുന്ന ഈ ജ്ഞാനശക്തിയുടെ പ്രകടനങ്ങളാണു് ഭഗവത് വിഭൂതിസമ്പന്നരായ അവതാരപുരുഷന്മാരും സംസാരമുക്തരായ ഋഷികളും യോഗീശ്വരന്മാരും, അവരുടെ ഉപദേശരൂപമായ ശാസ്ത്രസംഹിതകളും. എന്നുമാത്രമല്ല ഓരോപ്രാണിയുടെയും വിശുദ്ധ ഹൃദയത്തിൽ യോഗ്യമായ സമയത്തു് ഉദിക്കുന്ന വിരക്തി, ഭക്തി, ജ്ഞാനം, മുക്തി ഇവയെ സംബന്ധിച്ചുള്ള ഉദാരമായ ചിത്തവൃത്തികളും അന്തര്യാമിയിൽനിന്നുതന്നെ വരുന്ന ആ ഗുരുശക്തിയുടെ പ്രേരണകളാണ്. ഈ തത്വങ്ങളെയെല്ലാം മനസ്സിലുന്നികൊണ്ടാണു് പരമാർത്ഥബോധം വന്നിട്ടുള്ള മഹാത്മാക്കൾ മാനവശ്രേയസ്സിനു പ്രധാനസരണിയെന്താണെന്നുള്ള ചോദ്യത്തിനുത്തരമായി സത്സംഗത്തെക്കാൾ അധികം അതിനു സാധകമായി വേറൊന്നില്ലെന്നും ഗുരുഭക്തിയിലും ഉപരിയായി അതിനു പററിയ വേറൊരു ധർമ്മമില്ലെന്നും പലവിധത്തിൽ പ്രസ്താവിക്കുന്നതു്. പരദേവതയെ ആരാധിക്കാതെയും ഗുരുവിൻെറ അനു

ഗ്രഹം ലഭിക്കാതെയും മനസ്സുവശപ്പെടുത്താതെയും യാതൊരു മനുഷ്യനും ശാന്തി സിദ്ധിക്കുന്നതല്ലെന്നു് അവർ നിസ്സങ്കോചം പ്രഖ്യാപിക്കുന്നു. നിർഗ്ഗുണനും നിരാകാരനും പ്രത്യഗ്‌രൂപനുമായ പരമാത്മാവിനെപ്പറ്റി ഭാവനചെയ്തു് നിരന്തരോപാസനമൂലം അജ്ഞാനാന്ധകാരം അകററുന്നതിനുള്ള കഴിവു് ധർമ്മാധർമ്മവിവേകംതന്നെ ദുഷ്കരമായിട്ടുള്ള ലൌകികജീവികൾ അത്യന്തവിദൂരമാണെന്നതിലെന്താണാശ്ചര്യം? അതുകൊണ്ടുതന്നെയാണു് പരമകൃപാലുക്കളായ ഋഷിമാരും ശാസ്ത്രവും ഇപ്രകാരം ശാസിക്കുന്നതു്. പരദേവതയിൽ പരമഭക്തിയും അതുപോലെ ഗുരുരൂപിയായ പരദേവതയുടെതന്നെ ആവിർഭാവങ്ങളിൽ അളവററ ഭക്തിയും സാധാരണ മാനവൻ സമാർജ്ജിക്കണം.

മാനവരൂപത്തിലാണു് പരമപുരുഷൻ മാനവനു് ക്ലേശമില്ലാതെ അഭിഗമ്യനായിത്തീരുന്നതു്. ആവിധം മനുഷ്യവടിവെടുത്തിട്ടുള്ള ദേവതുല്യരായ മഹാപുരുഷന്മാർ അവതാരങ്ങളായും മഹർഷികളായും പൂർവ്വയുഗങ്ങളിൽ ഏതുവിധം ശ്രദ്ധാലുക്കൾക്കു താങ്ങും വെളിച്ചവും നൽകിയോ അതുപോലെ ഇക്കാലത്തും പ്രയോജനമനുസരിച്ചു് ധർമ്മസ്ഥാപനത്തിനായി അവർ ആവിർഭവിക്കുകതന്നെ ചെയ്യുന്നു. അജ്ഞരായ സാധാരണമനുഷ്യരോടൊപ്പംതന്നെ അവർ അനിത്യവും അസുഖവുമായ ഈ സംസാരത്തിൽ ചെളിയിൽ ജീവിക്കുന്ന മത്സ്യത്തെപ്പോലെ ചെളിപുരളാതെയും പങ്കത്തിലും നീരിലും വളരുന്നതെങ്കിലും മാലിന്യവും ജലസ്പർശവുമില്ലാത്ത താമരപോലെയും നിത്യശുദ്ധബുദ്ധമുക്തന്മാരായിത്തന്നെ ശരീരയാത്ര നടത്തി നമുക്കു സത്യമാർഗ്ഗംകാട്ടി നിത്യശാന്തിയിലേക്കു നമ്മെ നയിക്കുന്നു. മേൽപറഞ്ഞപ്രകാരമുള്ള മഹാപുരുഷന്മാർ ജഗത്‌പ്രദീപങ്ങളാണു്. അവരിൽനിന്നു പിൻതിരിയുമ്പോൾ സൂര്യനിൽനിന്നും വിമുഖമാകുന്ന ഭൂമുഖംപോലെ ലോകം അന്ധകാരത്തിലുഴലുന്നു. അവർക്കു് അഭിമുഖമാകുമ്പോൾ പ്രകാശത്തിൽ വളർന്നു് മാനവജാതി സാഫല്യം നേടുന്നു.

ആകാശത്തിൽ അസംഖ്യം നക്ഷത്രങ്ങൾ സ്ഫുരിക്കുന്നതു നാം കാണുന്നു. അവയിൽ അതിസൂക്ഷ്മമായവ കഷ്ടിച്ചുകാണാൻ കഴിയുന്ന ഒരു തേജോബിന്ദുമാത്രമാണെങ്കിലും പ്രത്യക്ഷസൂര്യനേക്കാൾ വാസ്തവത്തിൽ അവ അതിമഹത്താണെന്നും അതിദൂരംകൊണ്ടു മാത്രമാണു് അതുല്പമായി തോന്നുന്നതെന്നും വിജ്ഞന്മാർ പറയുന്നു. അതപ്രകാരമായാലും വലിപ്പത്തിൽ വസ്തുതു കുറവായാൽകൂടിയും അവയേക്കാൾ നമ്മോടടുത്തുനിൽക്കുന്ന പ്രത്യക്ഷസൂര്യനാകട്ടെ നമുക്കു വളരെയധികം കൂടുതൽ ചൂടും പ്രകാശവും തരുന്നതായി അനുഭവമാണു്. അതുപോലെ നമ്മോടുള്ള സമീപ്യംകൊണ്ടു് നമുക്കു് ഏററവുമധികം പ്രകാശവുമുത്തേജനവും തരുന്ന ഒരു ഭഗവത്‌വിഭൂതിയായി ബഹുസഹസ്രം ജനങ്ങൾ ആരാധിക്കുന്ന ഒരു മഹാപുരുഷൻെറ ദിവ്യജീവിതമാണു് ഇനി മേൽ വിവരിക്കുവാൻപോകുന്നതു്. അദ്ദേഹത്തിൻെറ പ്രത്യഗ്രമായ മാനവത്വം നമ്മെ അദ്ദേഹത്തിലേക്കു പ്രബലമായി ആകർഷിക്കുന്നതുപോലെതന്നെ ചാമ്പലിൽ പൊതിഞ്ഞ സ്ഫുലിംഗംപോലെ നിരന്തരം പ്രകാശിക്കുന്ന അദ്ദേഹത്തിൻെറ ദിവ്യത്വം നമ്മളിൽ ലീനമായിരിക്കുന്ന ചൈതന്യസത്തയെ വികസിപ്പിക്കുന്നതിനും ഏററവും ഉപകാരമായിത്തീരുന്നു. നമുക്കു് ആദർശമായിത്തീരേണ്ട ഒരു പരമഗുരു അതിമാനവനായി പ്രകൃത്യതീതനായി നമ്മിൽനിന്നു വളരെയകലെ നില്ക്കുന്നപക്ഷം നമുക്കു് അദ്ദേഹത്തിൽനിന്നും ലഭിക്കുന്ന പ്രയോജനവും ചുരുങ്ങിയെ ഇരിക്കുകയുള്ളു. നേരെമറിച്ചു് നമ്മുടെ സാധാരണ ജീവിതത്തിൽനിന്നും ആ ജീവിതത്തിനു ഉത്‌കർഷമൊന്നുമില്ലെന്നാണെങ്കിൽ നമുക്കു് ആദർശമായിത്തീരുന്നതിനുള്ള യോഗ്യതതന്നെ ആ ജീവിതത്തിൽ കണ്ടില്ലെന്നും വരുന്നതാണു്. പ്രസ്തുതത്തിൽ ശ്രീരാമകൃഷ്ണപരമഹംസരുടെ ജനനംമുതൽ തിരോഭാവംവരെയുള്ള ഗുണശീലകർമ്മങ്ങളെ നാം അനുസ്മരിക്കുന്നപക്ഷം അദ്ദേഹത്തിൻെറ ജീവിതം അശക്തിയിൽനിന്നും അജ്ഞതയിൽനിന്നും നമ്മെ ഉദ്ധരിക്കുന്നതിനു എത്രമാത്രം സഹായിക്കുന്ന ഒരു ഉദാഹരണമാണെന്നും അതേസമയം തന്നെ എത്രമാത്രം നമ്മോടു സാമീപ്യവും സഹാനുഭൂതിയുമുള്ളതാണെന്നും ഗ്രഹിക്കാൻ കഴിയും. വിപുലമായ രീതിയിൽ ആ ജീവിതം വർണ്ണിക്കാനാണു് ഈ വരുന്ന അദ്ധ്യായങ്ങൾ.

ഇഷ്ടദേവതാരൂപത്തിൽ ഭജിക്കുന്ന വിശ്വാസി

കരം ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ എന്നും, കൌതുകം നിറഞ്ഞ സമകാലികർ രാമകൃഷ്ണപരമഹംസർ എന്നും, ചരിത്രകാരന്മാർ രാമകൃഷ്ണൻ എന്നും, മാതാപിതാക്കൾ നാമകരണസംസ്കാരംമുതൽ ഗദാധരനെന്നും അഭിധാനം ചെയ്തു പരിചയപ്പെടുത്തിയ ആ അപൂർവ്വപുരുഷന്റെ മാഹാത്മ്യത്തെപ്പററി നിഗമനം ചെയ്യാൻ അർഹതയുള്ളവരുടെ അഭിപ്രായങ്ങളും അവരുടെ ആത്മാർത്ഥമായ വചനങ്ങളും ഗ്രന്ഥാരംഭത്തിൽ തന്നെ അറിയുന്നതു് ഈ ചരിത്രം വായിക്കുന്നവരിൽ ആശയും ഉത്സാഹവും നിറക്കുമെന്നുള്ളതുകൊണ്ടു് ഇപ്പോൾ അവ ഉദ്ധരിക്കാം.

ശ്രീരാമകൃഷ്ണന്റെ സമകാലികനും ബ്രഹ്മസമാജത്തിന്റെ ഒരു പ്രമുഖപ്രതിഷ്ഠാതാവും അക്കാലത്തു ഭാരതത്തിലും പുറത്തും പ്രസിദ്ധിനേടിയ നേതാവുമായ കേശവചന്ദ്രസേനൻ ശ്രീരാമകൃഷ്ണന്റെ തിരോധാനത്തിനു പതിനൊന്നു വർഷങ്ങൾക്കുമുമ്പ് അദ്ദേഹത്തെപ്പററി 'ഇൻഡ്യൻ മിറർ' എന്ന പത്രത്തിൽ ഈ വിധം പ്രസിദ്ധപ്പെടുത്തുകയുണ്ടായി. "നിഷ്കളങ്കനായ ഒരു മികച്ച ഹിന്ദുഭക്തനെ കണ്ടു. ശ്രീരാമകൃഷ്ണപരമഹംസനെന്നാണദ്ദേഹത്തിന്റെ പേർ. ആ പവിത്രാത്മാവിന്റെ ഗാംഭീര്യവും മർമ്മജ്ഞതയും വിനയപൂർണ്ണമായ സ്വാഭാവികതയും ഞങ്ങളെ ആകർഷിച്ചു. സംസാരമദ്ധ്യേ ഇടമുറിയാതെ ഉപമകളും രൂപകങ്ങളും അദ്ദേഹം ഉപയോഗിക്കുമായിരുന്നു. അവ മിക്കവാറും എത്രമാത്രം സന്ദർഭോചിതമായിരുന്നുവോ അത്രയുംതന്നെ അഴകുററവയുമായിരുന്നു. പണ്ഡിതദയാനന്ദസരസ്വതി ഉരത്തവനും ആണത്തമുള്ളവനും തർക്കവിദഗ്ദ്ധനുമായിരുന്നെങ്കിൽ മൃദുവും കൃപാർദ്രവും ധ്യാനമഗ്നവുമായ ശ്രീരാമകൃഷ്ണന്റെ ഹൃദയം അതിനു വിപരീതമായിരുന്നു. ഈ വിധമുള്ളവർക്കു പ്രേരണ നൽകാൻ ഹിന്ദുമതത്തിനു കഴിയുമെങ്കിൽ നിശ്ചയമായും അതിൽ സത്യവും സുന്ദരവും മംഗളവുമായ ഒരു അഗാധബോധം ഉണ്ടായിരിക്കണം".

കഴിഞ്ഞ ശതാബ്ദത്തിലെ ഒന്നാംകിട ഭാഷാശാസ്ത്രപണ്ഡിതനും പൌരസ്ത്യവിജ്ഞാനവിദഗ്ദ്ധനും ഋഗ്വേദസായണഭാഷ്യത്തിന്റെ ആദ്യത്തെ പ്രസാധകനുമായ പ്രൊഫസർ മാക്സ്മുള്ളർ ശ്രീരാമകൃഷ്ണനെപ്പററി പറഞ്ഞതിതാണു്. "ശ്രീരാമകൃഷ്ണവാണിയിൽ ഉത്കൃഷ്ടമായ ഭഗവദ്ഭക്തിയും സമ്പൂർണ്ണമായ തദ്ഭാവഭാവിതത്വവും എത്രമാത്രം പ്രാബല്യത്തോടും വാഗ്വൈഭവം നിറഞ്ഞും വെളിപ്പെടുന്നുവോ, മററൊരിടത്തിലും ആ വിധം കണ്ടിട്ടില്ല. ശ്രീരാമകൃഷ്ണന്റെ ധർമ്മശ്രദ്ധയുടെ ഉത്തുംഗസ്വഭാവത്തെയാണതു കാണിക്കുന്നതു്. ഭഗവദ് ഭക്തിവിജ്ഞാനങ്ങളുടെ രഹസ്യങ്ങൾ എത്ര ആഴത്തിൽ അദ്ദേഹം കണ്ടിട്ടുണ്ടെന്നുള്ളതാണ് നാം അദ്ദേഹത്തിന്റെ വചനങ്ങളിൽനിന്നും കാണുന്നതു്. പ്രൊഫസർ മാക്സ്മുള്ളറെപ്പോലെതന്നെ പ്രഖ്യാതിനേടിയ മററൊരു പൌരസ്ത്യവിദഗ്ദ്ധനാണ് ഫ്രഞ്ചുകാരനായ സിൽവെയിൻലെവി. അദ്ദേഹത്തിന്റെ വചനങ്ങളും ഉദ്ധരണയോഗ്യമാണ്. "ഏതു പ്രകാരം ശ്രീരാമകൃഷ്ണന്റെ ഹൃദയവും മനസ്സും എല്ലാ രാഷ്ട്രങ്ങൾക്കും വേണ്ടപ്പെട്ടതായിരുന്നുവോ അതേപ്രകാരം അദ്ദേഹത്തിന്റെ പേരും മാനവവർഗ്ഗത്തിന്റെ പൊതുസ്വത്താണ്. ലോകത്തിലെ രാഷ്ട്രങ്ങൾക്കെല്ലാം ഏകോപിച്ചു ജീവിക്കുവാൻ കഴിയും. മാനവന്റെ ദിവ്യത്വത്തിൽ വിശ്വസിച്ച് വംശഗതവും രാഷ്ട്രീയവുമായ അതിർത്തിക്കോട്ടകളെ കടക്കുന്ന വക്കു തീർച്ചയായും ഇതു സാധ്യമാണ്."

ഫ്രാൻസുദേശത്തെ പ്രമുഖ സാഹിത്യകാരനായിരുന്ന റോമാറോളാ വാർദ്ധക്യത്തിൽ വളരെ പരിശ്രമിച്ച് ശ്രീരാമകൃഷ്ണജീവിതം സമഗ്രമായി പഠിച്ച് ഫ്രഞ്ചുഭാഷയിൽ എഴുതിയ ജീവിതചരിത്രത്തിൽ ശ്രീരാമകൃഷ്ണനെപ്പററി പ്രസ്താവിക്കുന്ന കൂട്ടത്തിൽ ഈ വിധം പറയുകയുണ്ടായി. "എത്രമാത്രം പ്രീതിയോടും ബഹുമാനത്തോടും കൂടിയാണ് ഞാനെന്റെ എളിയ നാമധേയം ആ അതിമാനുഷനോടു സംബന്ധിപ്പിക്കുന്നതെന്നു എടുത്തു പറയേണ്ട ആവശ്യമില്ല. എല്ലാത്തിനും മേലായി അദ്ദേഹം വ്യക്തിത്വത്തിന്റേയും വിശ്വവ്യാപകതയുടേയും എന്നപോലെ പൌരുഷേയതയുടേയും അപൌരുഷേയതയുടേയും ഒരു അപൂർവ്വ സങ്കലനമായിരുന്നു. അദ്ദേഹത്തിന്റെ മൊഴികളും ഉദാഹരണങ്ങളും പാശ്ചാത്യനരനാരികളുടെ ഹൃദയങ്ങളിൽ പ്രതിധ്വനി ഉണ്ടാക്കികൊണ്ടാണിരിക്കുന്നതു്. ഞാനിവിടെ ഏതൊരാളിന്റെ പ്രതിബിംബമാണോ സൃഷ്ടിക്കുവാൻ ശ്രമിക്കുന്നതു് അദ്ദേഹം മുപ്പതുകോടി ജനങ്ങളു

ടെ രണ്ടായിരം വർഷത്തെ ആദ്ധ്യാത്മിക ജീവിതത്തിന്റെ പരിപൂർണ്ണതയായിരുന്നു. നാല്പതു വർഷങ്ങൾക്കു മുമ്പ് ലോകം വെടിഞ്ഞ അദ്ദേഹത്തിന്റെ ചൈതന്യം ആധുനിക ഭാരതത്തെ ഇന്നും സജീവമാക്കിത്തീർക്കുന്നു. അദ്ദേഹം ഗാന്ധിയെപ്പോലെ കർമ്മവീരനായിരുന്നില്ല. കലകളിലും ചിന്താമണ്ഡലത്തിലും ഗേറെറയെപ്പോലെയോ ടാഗൂറിനെപ്പോലെയോ ഒരു അസാമാന്യപ്രതിഭാശാലിയുമായിരുന്നില്ല അദ്ദേഹം വംഗദേശത്തുള്ള ഒരു ചെറിയ ഗ്രാമത്തിൽനിന്നുവന്ന ഒരു ബ്രാഹ്മണൻ മാത്രമായിരുന്നു. അദ്ദേഹത്തിന്റെ ബാഹ്യജീവിതം അക്കാലത്തെ സാമൂഹ്യവും രാജകീയവുമായ പ്രവൃത്തികൾക്കെല്ലാം പുറമേ ചുരുങ്ങിയ അതിരുകളിൽ അടങ്ങിയിരുന്നതിനാൽ കാര്യമായ ഒരു സംഭവവും അതിലില്ലായിരുന്നു. എന്നിരുന്നാലും ആ ബാഹ്യജീവിതം മനുഷ്യരെ സംബന്ധിച്ചും ദൈവങ്ങളെ സംബന്ധിച്ചുമുള്ള എല്ലാം വിവിധതകളും ചുററിപ്പിടിച്ചിരുന്നു. മിഥിലയിലെ പ്രാചീനകവിയായ വിദ്യാപതിയും ബംഗാളിലെ രാമപ്രസാദനും ഏതൊരു ദേവിയെപ്പററി എല്ലാശക്തികളുടെയും ഉദ്ഗമസ്ഥാനമായ പരാശക്തിയെപ്പററി, പാടിയോ ആ മൂലശക്തിയുടെതന്നെ ഒരംശമായിരുന്നു അദ്ദേഹം.''

ഇനിയും ബംഗാളിലെ ഗവർണ്ണറായി ഭരിച്ച ലോർഡ്റൊനാൾഡ്ഷേ താനെഴുതിയ ആര്യാവർത്തഹൃദയത്തിൽ (The Hart of India) അഭിപ്രായപ്പെട്ടതെന്തെന്നു നോക്കാം. ''ശ്രീരാമകൃഷ്ണൻ ഒരു പണ്ഡിതനല്ലായിരുന്നു. എങ്കിലും അക്കാലത്തെ നേതാക്കളെയും പണ്ഡിതന്മാരെയും തന്നിലേക്കാകർഷിക്കാനുള്ള ശക്തി അദ്ദേഹത്തിനുണ്ടായിരുന്നു സ്വഭാവേന തന്നെ അദ്ദേഹം ഒരു യോഗിയായിരുന്നു. ദാർശനികനല്ലായിരുന്നു. അദ്ദേഹത്തിന്റെ ജീവിതവും ഉപദേശങ്ങളും വിവരിക്കുമ്പോൾ വികാരനിർഭരനായ ചൈതന്യന്റെ വടിയാണ് നേരിട്ടു നാം ഓർക്കുന്നതു്. അദ്ദേഹത്തിന്റെ ഈശ്വരജ്ഞാനം പ്രാതിഭമായിരുന്നു. പദ്ധതിപ്രകാരമുള്ള പഠനമാവശ്യമുണ്ടെന്ന സംഗതി അദ്ദേഹം വകവെച്ചില്ല.''

ശ്രീരാമകൃഷ്ണനെപ്പററി സർ ഫ്രാൻസിസ് യങ്ഹസ്ബൻഡ് എന്ന പ്രസിദ്ധ ഗ്രന്ഥകാരൻ 'ലിവിങ്ങ്യൂണിവേർസ്'' എന്ന അദ്ദേഹത്തിന്റെ ഗ്രന്ഥത്തിൽ പറയുന്നതിതാണ്. ''ശ്രീരാമകൃഷ്ണന്റെ സ്വഭാവം ഇന്ദ്രജാലം പോലെ ആകൃതിപ്പെടുത്താവുന്നതും ഉണർവ്വുററതും സർവ്വഗ്രാഹിയും വികാരാനുകൂലവുമായിരുന്നു. മററുള്ളവരിലേക്ക് കടന്നു് സജീവമായ, ചലനാത്മകമായ, പ്രതിരൂപമായ അവരുടെ വ്യക്തിത്വത്തിന്റെ വടിവമെടുക്കുന്നതിനുള്ള സവിശേഷസാമർത്ഥ്യം അദ്ദേഹത്തിനുണ്ടായിരുന്നു. അദ്ദേഹം കാണുകയോ സങ്കല്പിക്കുകയോ ചെയ്ത ഏതുസത്തയെയും അദ്ദേഹത്തിന്റെ അന്തഃകരണം തത്ക്ഷണം ഉൾക്കൊണ്ടു എന്നുമാത്രമല്ല അന്യരുടെ അന്തഃസത്തയെ വെളിവാക്കുന്നതിനുള്ള ഒരു അസാധാരണ പ്രതിഭാശക്തിയും അദ്ദേഹത്തിനുണ്ടായിരുന്നു. ജന്മനാൽ തന്നെ അദ്ദേഹം ഒരു കലാകൃത്തും സൌഷ്ഠവപ്രിയനും സമസ്യഷ്ടസ്നേഹിയുമായിരുന്നെന്നുമാത്രമല്ല, സമാകർഷകമായ മന്ദഹാസവും ശബ്ദമാധുര്യവുമുണ്ടായിരുന്ന അദ്ദേഹം സ്വയം മനോഹരനുമായിരുന്നു. [നിരന്തരാനുഷ്ഠാനങ്ങളുടെ ഫലമായി ജഗന്മാതാവിന്റെ സാക്ഷാത്കാരമുണ്ടായശേഷം നിർവ്വികല്പസമാധിയിൽ അവാങ്മനസഗോചരമായ അദ്വൈതബ്രഹ്മാനുഭവമദ്ദേഹത്തിനുണ്ടായി.] ചൈതന്യസാക്ഷാത്കാരത്തിൽനിന്നുമുണ്ടായ ഈ ആഘാതത്തിന്റെ ഫലമായി രാമകൃഷ്ണൻ കൃശശരീരനായിത്തീർന്നെന്നു മാത്രമല്ല, ഒരു അദ്ധ്യാത്മിക വിദ്യുച്ഛക്തിജനകയന്ത്രമായിത്തീർന്നു—അതായതു് അദ്ദേഹത്തിൽനിന്നും നിർഗ്ഗമിച്ച മിന്നൽപോലത്തെ ആദ്ധ്യാത്മികശക്തിയെ സ്പർശംകൊണ്ട് അന്യരിലേക്കും പെട്ടെന്നു പ്രവഹിപ്പിച്ച് ഒരു കുതികൊണ്ട് അവരേയും ലക്ഷ്യത്തിലെത്തിക്കുമായിരുന്നെന്നു പറയപ്പെടുന്നു. ഇതിനും പുറമെ ശ്രീരാമകൃഷ്ണന്റെ ജീവിതത്തിലെ പ്രശംസാർഹമായ മറെറാരു സംഗതി അദ്ദേഹം അക്കാലത്തെ ഭാരതീയ നേതാക്കളിലുണ്ടാക്കിയ ആഴമായ ധാരണയാണ്. അദ്ദേഹത്തിനു കഷ്ടിച്ചു വായിക്കാൻ കഴിയുമായിരുന്നെന്നേയുള്ളു. ഇംഗ്ലീഷ് അറിഞ്ഞിരുന്നില്ല. എങ്കിലും അദ്ദേഹത്തിനു ജനങ്ങളേയും ജനങ്ങൾക്കദ്ദേഹത്തേയും വായിക്കാൻ കഴിയുമായിരുന്നു. ഇന്നത്തെ സമൂഹനേതാക്കന്മാർക്ക് അദ്ദേഹത്തോടു ഗാഢമായ ഭക്തി

യുണ്ട്. കൃശശരീരനും നേരിയവികാരങ്ങൾപോലും ഗ്രഹിക്കുന്നതിനു സമർത്ഥനുമായ ഇദ്ദേഹം നവീന ഭാരതത്തിൽ അവഗാഢമായ സ്വാതീനത ചെലുത്തിയിട്ടുണ്ട്. ഉഭാകരമായ ആ സ്വാധീനത ജനങ്ങളെ ഒരു ഉയർന്ന നിലവാരത്തിൽ എത്തിക്കുവാൻ ശക്തിയുള്ളതായിരുന്നു.

ഹെൻട്രിബർഗ്സൺ എന്ന സുപ്രസിദ്ധ പാശ്ചാത്യദാർശനികൻ 'മതത്തിന്റെയും നീതിയുടേയും രണ്ട് ഉല്പത്തിസ്ഥാനങ്ങൾ' എന്ന ഗ്രന്ഥത്തിൽ മററു സംഗതികൾക്കിടയിൽ രാമകൃഷ്ണവിവേകാനന്ദന്മാരെപററി പറയുന്ന അഭിപ്രായമിതാണ്. "ബുദ്ധമതം ദയയും പ്രീതിയുംകൊണ്ട് പ്രേരിതമായ പ്രവൃത്തികൾ വിസ്മരിച്ചിട്ടില്ല. അതിശ്രേഷ്ഠമായ ഉപദേശങ്ങൾകൊണ്ട് അപ്രകാരമുള്ള പ്രവൃത്തി ചെയ്യണമെന്ന് ബുദ്ധമതം ശുപാർശചെയ്തു. ഉപദേശവും ആചരണവും യോജിപ്പിക്കുകയും ചെയ്തു. പക്ഷേ അതിൽ ഒരു ചൂടും തിളക്കവുമില്ലായിരുന്നു എന്നുവെച്ചാൽ പൌരുഷപ്രവൃത്തിയുടെ വീര്യത്തിൽ അതു വിശ്വസിച്ചില്ലെന്നു സാരം. അപ്രകാരമുള്ള പ്രവൃത്തിയിൽ ബുദ്ധമതത്തിനു ശ്രദ്ധയില്ലായിരുന്നു. ശ്രദ്ധക്കുമാത്രമെ വളർന്ന് ഒരു മഹാശക്തിയായി പർവ്വതങ്ങളെപ്പോലും ഇളക്കാൻ കരുത്തുണ്ടാകയുള്ളു. ഒരു സമ്പൂർണ്ണയോഗം ഈ കുറിയിലെത്താതിരിക്കയില്ല. ഇൻഡ്യയിൽതന്നെ ഇതു കണ്ടെത്താൻ കഴിഞ്ഞേക്കാം; വളരെ കഴിഞ്ഞശേഷം. ഉത്സാഹഭരിതമായ ആ പ്രീതിസേവയും ക്രിസ്തുമതത്തിലെ നിഗൂഢയോഗതത്വങ്ങളോട് താരതമ്യപ്പെടുത്താവുന്ന ഒരു യോഗശാസ്ത്രവും ഒരു രാമകൃഷ്ണനിലോ വിവേകാനന്ദനിലോ നമുക്കു കാണാൻ കഴിയും. ഏററവും അടുത്തകാലത്തെ ഉദാഹരണമാണിവർ."

മുമ്പിൽ കഴിഞ്ഞ ഖണ്ഡികകളിൽ ശ്രീരാമകൃഷ്ണനെപ്പററി അദ്ദേഹത്തെക്കാൾ അക്കാലത്തു പ്രായവും പേരും പ്രസിദ്ധിയുമുണ്ടായിരുന്ന കേശവചന്ദ്രസേനന്റെയും ഭാരതീയസംസ്കാരത്തിൽനിന്നും വിഭിന്നമായ ഒരു സംസ്കാരം പാശ്ചാത്തലമായിട്ടുള്ള വിശ്വവിദ്യാലയങ്ങളിൽ അത്യുന്നതസ്ഥാനം സമാർജ്ജിച്ച് പണ്ഡിതോചിതമായ ഗ്രന്ഥങ്ങൾ മൂലം ഖ്യാതി നേടുകയും ചെയ്തിട്ടുള്ള പ്രാധ്യാപകന്മാരുടെയും സ്വതന്ത്രവും പക്ഷപാതരഹിതവുമായ അഭിപ്രായങ്ങൾ ഉദ്ധരിച്ചു. ഇനിയും ഭാരതീയസംസ്കാരത്തെ അനുമോദിക്കുന്നവരും അതിൽ വേരുറച്ചിട്ടുള്ളവരുമായിട്ടുള്ളവരുടെ അഭിപ്രായമെന്തെന്നു വിവരിക്കാം. മഹാത്മാഗാന്ധി ആധികാരികമായ ശ്രീരാമകൃഷ്ണജീവിതചരിത്രത്തിന്റെ മുഖവുരയിൽ എഴുതിയ വാക്യങ്ങൾ ഇവയാണ്. "രാമകൃഷ്ണപരമഹംസന്റെ ജീവിതചരിത്രം പ്രായോഗികമായ മതമാണ്. ഭഗവാനെ മുഖത്തോടുമുഖം കാണുന്നതിന് അദ്ദേഹത്തിന്റെ ജീവിതം നമുക്കു കഴിവുണ്ടാക്കിത്തരുന്നു. ഈശ്വരൻ മാത്രമാണ് പരമാർത്ഥമെന്നും ബാക്കിയെല്ലാം മായയാണെന്നുമുള്ള ബോധം ശ്രീരാമകൃഷ്ണജീവചരിത്രം വായിക്കുന്നവരിൽ ആരിലും ഉളവാകാതിരിക്കയില്ല. രാമകൃഷ്ണൻ ദിവ്യത്വത്തിന്റെ സചേതനമൂർത്തിയായിരുന്നു. അദ്ദേഹത്തിന്റെ വചനങ്ങൾ വെറുമൊരു വൈദുഷ്യശാലിയുടേതല്ല, നേരെമറിച്ച് ജീവനഗ്രന്ഥത്തിന്റെ ഏടുകളാണ്. അവ സ്വാനുഭവങ്ങളുടെ പ്രകാശനങ്ങളാണ്. അതുകൊണ്ട് അവയിൽനിന്നും അനുവാചകനുണ്ടാകുന്ന ധാരണ അയാൾക്കെതിർക്കാൻ കഴിവില്ല. അവിശ്വാസത്തിന്റെ ഈ യുഗത്തിൽ അസംഖ്യം സ്ത്രീകൾക്കും പുരുഷന്മാർക്കും ശാന്തി നൽകുന്നതിനു സമർത്ഥമായ (ഇതില്ലാതിരുന്നെങ്കിൽ അവർക്കു ആദ്ധ്യാത്മികമായ വെളിച്ചമേ ഉണ്ടാകുകയില്ലായിരുന്നു.) ഉജ്ജ്വലവും സജീവവുമായ ഒരു മതത്തിന്റെ ഉദാഹരണമാണ് രാമകൃഷ്ണൻ പ്രദാനം ചെയ്യുന്നത്. അദ്ദേഹത്തിന്റെ സ്നേഹത്തിനു ദേശപരമോ മറെറന്തെങ്കിലും തരത്തിലുള്ളതോ ആയ ഒരു പരിധി ഉണ്ടായിരുന്നില്ല."

ശ്രീ അരവിന്ദയോഗി തന്റെ 'ദി സിന്തസിസ് ഓഫ് യോഗ' എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം പറയുന്നു "സ്വർഗ്ഗരാജ്യം ബലാൽക്കാരമായി പിടിച്ചടക്കുമെന്നു തോന്നത്തക്ക വിധമായാലും അതിനുശേഷവും യോഗമാർഗ്ഗങ്ങളോരോന്നായി പാഞ്ഞുപിടിച്ച് വി

ശ്വാസാതീതമായ വേഗത്തിൽ അതിൻെറ സാരാംശം വലിച്ചെടുത്തു് പ്രേമബലംകൊണ്ടും തൻെറ സഹജമായ ആദ്ധ്യാത്മികതയുടെ വിവിധാനുഭവങ്ങളിലേക്കുള്ള വ്യാപകമായ പരപ്പുകൊണ്ടും സഹജോപലബ്ധിയുടെ വിഹാരംകൊണ്ടും സർവ്വദാ സർവ്വവസ്തുക്കളുടെയും ഹൃദയത്തിലേക്കു, അതായതു് അനുഭവംവഴി തനിയ്ക്കു ഉടമപ്പെട്ട പരദേവതയിലേക്കു, ദിവ്യസാക്ഷാത്കാരത്തെ ലക്ഷ്യമാക്കി മടങ്ങി ഓടുവാനുള്ള ഒരു വൻപിച്ച ആദ്ധ്യാത്മികമായ കഴിവു് അടുത്തകാലത്തുണ്ടായതു് തുലനം ചെയ്യാൻ വേറൊന്നില്ലാത്തതായ ശ്രീരാമകൃഷ്ണജീവിതത്തിൽ നാം കാണുന്നു. ആ വിധമുള്ള ഒരു നിദർശനം സാമാന്യനിയമമാക്കാൻ കഴിയുന്നതല്ല. ദേശകാലോചിതമായ ആ ജീവിതത്തിൻെറ ഉദ്ദേശ്യം ലോകഗുരുവായ ഒരു മഹാത്മാവിൻെറ മഹത്തും നിർണ്ണായകവുമായ അനുഭവത്തിൽ മനുഷ്യജാതിക്കു് ഇപ്പോഴും അത്യന്താപേക്ഷിതമായിട്ടുള്ളതും ദീർഘകാലം അന്യോന്യം കലഹിക്കുന്ന മതവിഭാഗങ്ങളും സമ്പ്രദായങ്ങളും അടങ്ങുന്ന ഈ ലോകം എത്തിച്ചേരാൻ കഷ്ടപ്പെട്ടു പരിശ്രമിക്കുന്നതും എല്ലാ മതസമ്പ്രദായങ്ങളും മതരൂപങ്ങളും ഉദ്ഗ്രഥിതമായ ഏകസത്യത്തിൻെറ തുണ്ടുകളാണെന്നും എല്ലാ അഭ്യാസക്രമങ്ങളും അതതിൻെറ വഴിക്കു് ഒരു പരമാനുഭൂതിയിലെത്താൻ പ്രയത്നം ചെയ്യുയാണെന്നും ഉള്ള പരമാർത്ഥം ദൃഷ്ടാന്തീകരിക്കുക എന്നതുതന്നെ ആയിരുന്നു. ബ്രഹ്മജ്ഞനും ബ്രഹ്മീഭൂതനും ബ്രഹ്മസമ്പന്നനുമായിത്തീരുക എന്നതു മാത്രമാണാവശ്യം, ബാക്കിയെല്ലാം അതിലടങ്ങുകയോ മിച്ചമുള്ളതിലേക്കു് അതു് എത്തിപ്പിടിക്കുകയോ ചെയ്യുന്നു. അതായതു് അപ്പോഴും ബാക്കി വേണ്ടതെല്ലാം ഭഗവത്സങ്കല്പം നമുക്കു് അവകാശപ്പെടുത്തിത്തരുന്നു. വേണ്ട രൂപങ്ങളും പ്രകാശനങ്ങളും കൂട്ടിച്ചേർക്കപ്പെടുന്നു.''

'കർമ്മയോഗിൻ' എന്ന പത്രികയിൽ ഈ വിധമാണദ്ദേഹം ശ്രീരാമകൃഷ്ണനെ വിവരിക്കുന്നതു്: ''ദക്ഷിണേശ്വരത്തെ തത്ത്വദ്രഷ്ടാവിൻെറ ജന്മം ഭാരതത്തിൻെറ ആധുനികയുഗത്തിലെ ഫലനിർണ്ണായകമായ ഒരു സംഭവമായിരുന്നെന്നു് വിശ്വസിക്കുന്നവരുടെ സംഖ്യ പ്രതിവർഷം വർദ്ധിച്ചുവരുന്നു. അങ്ങിനെ വിശ്വസിക്കാൻ കാരണം ചിലർക്കു് ഒന്നും മററു ചിലർക്കു വേറൊന്നുമാണു്. ഒടുവിലത്തെ അവതാരമായിട്ടാണു് ഭക്തനിദ്ദേഹത്തെ കാണുന്നതു്. ചരിത്രകാരൻെറ നോട്ടത്തിൽ അദ്ദേഹം ഹിന്ദുധർമ്മത്തെ രൂപവത്കരിക്കുന്ന ഭാവനകളുടെ ആണിക്കല്ലാണു്. അദ്ദേഹം എല്ലാ പക്ഷക്കാരെയും തൃപ്തിപ്പെടുത്തുന്നെന്നും ആരോടും അദ്ദേഹത്തിന്നു് സംഘട്ടനമില്ലെന്നും ഓരോ പക്ഷക്കാരനും മനസ്സിലാക്കുന്നു. സർവ്വോച്ചമായ വേദാന്തത്തിൻെറ ചൈതന്യം തിളങ്ങുന്ന മൂർത്തിയായിട്ടാണു് ദാർശനികൻ അദ്ദേഹത്തെ കാണുന്നതു്. കർമ്മശീലന്മാരുടെ ഇടയിലും ചിലർ അദ്ദേഹത്തിൻെറ അദ്ഭുതജന്മത്തിൽനിന്നും അവരുടെ എല്ലാ പോരാട്ടങ്ങൾക്കും പിന്നിലുള്ള പ്രചോദനവും അനുമതിയും നല്കുന്ന ശ്രദ്ധ ലഭിക്കുന്നു.

വരുന്ന അഞ്ഞൂറു വർഷത്തിനുള്ളിൽ ശ്രീരാമകൃഷ്ണപരമഹംസൻേറതുപോലുള്ള രണ്ടാമതൊരു ജന്മം താങ്ങാൻ ലോകത്തിനു കഴിവില്ല. അദ്ദേഹം വിട്ടുപോയിട്ടുള്ള ആശയരാശിയെ വേഗത്തിൽ അനുഭവരൂപമായി പരിണമിപ്പിക്കണം. അദ്ദേഹം വെളിപ്പെടുത്തിയിട്ടുള്ള ആദ്ധ്യാത്മികശക്തി ക്രിയാരൂപമായിത്തീരണം. ഇതു നിർവ്വഹിക്കുന്നതുവരെ കൂടുതൽ ചോദിക്കാൻ നമുക്കെന്തവകാശമാണുള്ളതു്?

ഭാരതത്തിൽ രാഷ്ട്രീയമായ ഉദ്ബോധം ഉളവാകുന്നതിനു മുമ്പായി മതമതിനു് എപ്പോഴും അഗ്രഗാമിയായിരുന്നു. രാജ്യമാസകലം അടിച്ചു ചുററി ബംഗാളത്തിൽ ചൈതന്യനിലും പഞ്ചാബിൽ ശിഖഗുരുക്കന്മാരിലും മഹാരാഷ്ട്രത്തിൽ ശിവജിയിലും ദക്ഷിണദേശത്തിൽ രാമാനുജമദ്ധ്വാചാര്യന്മാരിലും പര്യവസാനിച്ച ഒരു വേലിത്തിരയുടെ ആരംഭം ശങ്കരാചാര്യരിലായിരുന്നു.

ഏക വ്യക്തിയിൽ ഈ നേതാക്കന്മാരുടെയെല്ലാം ഒരു ഉദ്ഗ്രഥനമാണു് ശ്രീരാമകൃഷ്ണൻ പ്രതിനിധാനം ചെയ്യുന്നതു്. അദ്ദേഹത്തിൻെറ യുഗത്തി

ലെ പ്രസ്ഥാനങ്ങൾ അധികം പ്രാദേശികവും വിഭാഗീയവുമായ മുൻകാലത്തെ പ്രസ്ഥാനങ്ങളെയെല്ലാം വ്യവസ്ഥപ്പെടുത്തി ഏകീകരിക്കുമെന്നു വന്നുചേരുന്നു. ശ്രീരാമകൃഷ്ണപരമഹംസൻ എല്ലാത്തിൻെറയും രത്നച്ചുരുക്കമാണ്. നമ്മെയെല്ലാം പാരാവാരത്തിലേക്ക് ഒഴുക്കിക്കൊണ്ടുപോകുന്ന പ്രവാഹത്തിൻെറ അനന്തക്ക സാക്ഷിയായിരിക്കാൻ കഴിയുന്ന മഹത്തായ നിർവ്വികല്പാവസ്ഥയിലെ ജീവിതമായിരുന്നു അദ്ദേഹത്തിൻെറതു്. നമ്മുടെ പിന്നിലും മുന്നിലുമുള്ള ശക്തിയുടെ തെളിവാണദ്ദേഹം. അത്ര മഹത്തായ ജനനം മഹാസംഭവങ്ങളുടെ തുടക്കമാണ്." കാലം ചെല്ലുംതോറും അധികമധികം ജനങ്ങൾ അനുമോദിക്കുകയും സമാദരിക്കുകയും ചെയ്യുന്ന ഈ ദൈവികപുരുഷൻെറ ജന്മകർമ്മങ്ങളെ വിവരിക്കുക എന്നുള്ളതാണ് ഈ ലേഖനപരമ്പരയുടെ കത്തിൻെറ പ്രയോജനം.

—സ്വാമി വിമലാനന്ദ.

# ഗൃഹസ്ഥൻ

കാമിനീകാഞ്ചനങ്ങളാകുന്ന ചുഴികളിൽപെട്ടു് ഗൃഹസ്ഥൻ സംസാരസമുദ്രത്തിൽ ചത്തുപോകും. അതിനാൽ ഗൃഹസ്ഥൻ വളരെ സൂക്ഷിച്ചുജീവിക്കണം. ദൃഢമായ ഈശ്വരവിചാരം ഹൃദയത്തിൽ വളർന്നുവന്നാൽ മാത്രമേ ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിപ്പാൻ പാടുള്ളു. ഏകാന്തമായി ഒരു സ്ഥലത്തിരുന്നു ഈശ്വരനെപ്പററി ചിന്തചെയ്തു മനസ്സ് ദൃഢമാക്കിയ ഗൃഹസ്ഥന്നു് സംസാരദുഃഖം ബാധിക്കുകയില്ല.

ഒരാൾ തോണിയാത്ര ചെയ്യുന്നെന്നു വിചാരിക്കുക. വമ്പിച്ച തിരമാലകളും കൊടുങ്കാററും ചുഴികളും മററും ഉള്ളപ്പോൾ തോണിക്കാരൻ ജാഗ്രതയോടെ ചുക്കാൻ ബലമായി പിടിക്കുന്നു. ഓളങ്ങൾ അടങ്ങി, കാററുതണിഞ്ഞു, ചുഴികളും മററും വിട്ടു് അപകടസ്ഥാനങ്ങൾ കഴിഞ്ഞാൽ തോണിക്കൊമ്പത്തിരുന്നു തോണിക്കാരൻ മന്ദമാരുതനേററ് സ്വസ്ഥചിത്തനായിത്തീരുന്നു. അതുപോലെ ഗൃഹസ്ഥനും മനോപരിശുദ്ധിവന്നു തിരമാലകളാകുന്ന ആശകൾ അടങ്ങി ചുഴികളാകുന്ന കാമിനികാഞ്ചനങ്ങളെ പിന്നിട്ടുകഴിഞ്ഞാൽ സ്വസ്ഥനായി ആനന്ദിക്കുന്നു.

ഭക്തിമാർഗ്ഗമാണ് ഗൃഹസ്ഥന്നുള്ള സുഗമമായ വഴിയെന്നു് ശ്രീരാമകൃഷ്ണപരമഹംസർ ബലമായുപദേശിക്കുന്നു. ആദ്യനിലയിൽ ഗൃഹസ്ഥൻ നല്ല പ്രയത്നം ചെയ്യണം. മനസ്സ് പരിപാകമായാൽ പരമാനന്ദമായി.

ഗൃഹസ്ഥന്നു് പല കർമ്മങ്ങളും അനുഷ്ഠിക്കേണ്ടതായിട്ടുണ്ടാവും. ഈശ്വരസാക്ഷാൽകാരംവരെ കർമ്മങ്ങൾ ഏതെങ്കിലും ഒരുവിധത്തിൽ ചെയ്യാതെ നിവൃത്തിയില്ല. ഈശ്വരദർശനം സിദ്ധിച്ചാൽ കർമ്മങ്ങൾ തനിയേ നിന്നുപോകുന്നു. കായുണ്ടായാൽ പൂവുതനിയെ കൊഴിഞ്ഞുപോകുന്നതുപോലെയാണ്, കർമ്മനിവൃത്തി വരുന്നതു്.

രണ്ടുമൂന്നു ഗ്ലാസ്സു മദ്യംകഴിച്ചാൽ പ്രവൃത്തികളിൽ അത്യുത്സാഹം തോന്നും. അധികരിച്ചു മദ്യം സേവിച്ചാൽ ലഹരി വർദ്ധിച്ചു് കർമ്മം ചെയ്യാൻ അശക്തനായിത്തീരുന്നു. ഇതുപോലെ ദൈവസാക്ഷാൽക്കാരമാകുന്ന മദ്യം സേവിച്ചു ലഹരിപിടിച്ചാൽ കർമ്മങ്ങൾ അയാളിൽനിന്നു കൊഴിഞ്ഞുപോകുന്നു.

സുഖദുഃഖാദികളെപ്പററിയുള്ള സമഭാവനകൊണ്ടും, ലൌകികസംഗതികളാൽ മനസ്സിനെ അലട്ടാതെ സമമായി നിർത്തുന്നതുകൊണ്ടും ഗൃഹസ്ഥൻ മനസ്സിനെ സ്ഥിരമാക്കി ഈശ്വരനിൽ ലയിപ്പിക്കുന്നു. ഒരു തുലാസ്സ് നോക്കുക. അതിൻെറ താഴത്തെ സൂചി മനസ്സും മുകളിലത്തേതു് ഈശ്വരനുമാണെന്നു ധരിക്കുക. ഒരു തട്ടിൽ തൂക്കുവാനുള്ള പഞ്ചസാരയോ മററു സാധനങ്ങളോ വച്ചാൽ മറേറതട്ടുയർന്നു് അതുവരെ സമമായി നിന്നിരുന്ന സൂചികളിൽ താഴത്തെ സൂചി മുക

ളിലേതിനെ വിട്ടു ദൂരെ നീങ്ങിനിൽക്കുന്നു. തട്ടിലുള്ള ഘനം എടുത്തുകളഞ്ഞാൽ സൂചികൾ സമമായി നിൽക്കുന്നു. ഇങ്ങിനെ ഈശ്വരനും മനസ്സും സമമായി നിൽക്കുന്നതിന്നാണ് യോഗമെന്നു യോഗികൾ പറയുന്നത്. മെഴുകുതിരിയുടെ ജ്വാല നിശ്ചലമായി നിൽക്കുമ്പോൾ ഈശ്വരൈക്യം പ്രാപിച്ച മനസ്സോടുപമിക്കാം.

ലൌകിക കർമ്മങ്ങൾ ഈശ്വരചിന്ത ചെയ്യുന്നതിൽ ഗൃഹസ്ഥന്ന് തടസ്ഥമല്ല. ഒരു കൈകൊണ്ട് ലൌകിക കർമ്മങ്ങൾ ചെയ്യുക; മറേറക്കൈകൊണ്ട് ഈശ്വരപാദങ്ങളെ മുറുകെപ്പിടിക്കുക ബന്ധവും, മോക്ഷവും മനസ്സിനെ ആശ്രയിച്ചിരിക്കുന്നു. മനസ്സിന്റെ നിറം അതിന്നു നിങ്ങൾ കൊടുക്കുന്ന നിറമാണ്. അലക്കിയ വെള്ളമുണ്ട്, ഏതു ചായത്തിൽ മുക്കിയാലും ചായത്തിന്റെ നിറം അതിന്നു കിട്ടുന്നു. അതിനാൽ ഗൃഹസ്ഥൻ എപ്പോഴും മനസ്സ് ഈശ്വരമയമാക്കിവെക്കണം.

ലൌകികസുഖങ്ങൾ നിറഞ്ഞിരിക്കുന്ന ലോകത്തിൽ ഈശ്വരചിന്തയോടുകൂടി ജീവിപ്പാൻ ഗൃഹസ്ഥന്നു വളരെ പ്രയാസമാണ്. ഗൃഹസ്ഥനെ ഒരു സന്നിപാതജ്വര രോഗിയോടുപമിക്കാം. രോഗിയുടെ മുറിയിൽ ധാരാളം അച്ചാറും പച്ചവെള്ളവും വെച്ചിട്ടുണ്ടെന്നു വിചാരിക്കുക. അവയെ കണ്ടാൽ രോഗി അസ്വസ്ഥനായി അച്ചാറും, പച്ചവെള്ളവും കുടിക്കാൻ ആഗ്രഹിക്കുന്നതുപോലെ പെണ്ണും പൊന്നും നിറഞ്ഞ ലോകത്തിൽ ഗൃഹസ്ഥന്റെ മനസ്സും അസ്വസ്ഥമായി അവയെ ആസ്വദിപ്പാൻ ചിന്തിച്ചുകൊണ്ടിരിക്കും. അതിനാൽ ഗൃഹസ്ഥൻ ഒരു വ്യഭിചാരിണിയെപ്പോലെ ലോകത്തിൽ ജീവിക്കണം. വീട്ടിലുള്ള എല്ലാ പ്രവൃത്തികളും അവൾ ജാഗ്രതയായി ചെയ്തുകൊണ്ടിരിക്കുമെങ്കിലും ചിന്ത എപ്പോഴും ജാരനെക്കുറിച്ചായിരിക്കും. ഗൃഹസ്ഥനും ലൌകിക കർമ്മങ്ങളിൽ ഏർപ്പെട്ടാലും മനസ്സ് ഈശ്വരപാദങ്ങളിൽ തന്നെ ബലമായുറപ്പിക്കണം.

താൻ വെറും യന്ത്രമാണെന്നും യന്ത്രവാഹകനായ ഈശ്വരൻ നടത്തുന്നതുപോലെ യന്ത്രം പ്രവൃത്തിക്കുന്നുവെന്നും ഉള്ള ധാരണ ഗൃഹസ്ഥന്നുണ്ടായിരിക്കണം. കർമ്മം ചെയ്യുന്നത് ഞാനാണെന്നു വിചാരിച്ചാൽ കർമ്മഫലത്തിൽ ബദ്ധനായിത്തീർന്ന്, ജനനമരണാദികളിൽ അകപ്പെടും. ഒരു കഥ പറയാം.

വൃന്ദാവനത്തിലെ പച്ചപ്പുൽമൈതാനമാകുന്ന പച്ചസ്സാരിക്ക്, നീലക്കരയിട്ടതുപോലെ മന്ദമന്ദം ഒഴുകിക്കൊണ്ടിരിക്കുന്ന യമുനാനദി കടന്ന് മറുതീരമണയുവാനായി വ്യാസഭഗവാൻ മണൽതിട്ടിൽ ഈശ്വരചിന്തയോടുകൂടി ഇരിക്കുകയായിരുന്നു. ചില ഗോപികൾ പാലും വെണ്ണയും തൈരും നിറച്ച പാത്രങ്ങളും തലയിലെടുത്ത് ആ വഴിക്കു കടവുകടപ്പാൻ അവിടെ എത്തിച്ചേർന്നു. കടവുതോണി അടുത്തെങ്ങും കണ്ടില്ല. ഗോപികൾക്കു വേഗത്തിൽ പുഴകടക്കുകയും വേണം. അവർ യോഗൈശ്വര്യനിധിയായ വ്യാസഭഗവാന്റെ പാദങ്ങളിൽ വണങ്ങി ഇപ്രകാരം പറഞ്ഞു.

ഗോപികൾ:—ഹേ! ബ്രഹ്മർഷേ! അക്കരെക്കടക്കുവാൻ ഉപായമെന്തെന്നുപദേശിക്കേണമേ.

വ്യാസൻ:—അത് നിഷ്പ്രയാസം നിവൃത്തിക്കാം. എനിക്കു വിശപ്പ് വല്ലാതായിരിക്കുന്നു. വല്ലതും തിന്നാൻ നിങ്ങളുടെ വശം ഉണ്ടോ? ഉണ്ടെങ്കിൽ തരുവിൻ. വിശപ്പടങ്ങിയാൽ വേണ്ടതു പ്രവൃത്തിക്കാം.

ഗോപികൾ:—പാലും, വെണ്ണയും, തൈരും ധാരാളം തരാമല്ലോ. വേണ്ടത്ര എടുത്തു ഭക്ഷിച്ചാലും.

വ്യാസൻ:—(മന്ദസ്മിതത്തോടുകൂടി) സന്തോഷം!

വയർ നിറയെ വെണ്ണയും, തൈരും കഴിച്ചു സംതൃപ്തനായതിന്റെ ശേഷം, വ്യാസഭഗവാൻ എഴുന്നേററിരുന്നു. യമുനാനദിയുടെ നേരേ തിരിഞ്ഞുനിന്നു.

വ്യാസൻ:—അല്ലയോ യമുനേ! ഞാൻ ഇന്ന് യാതൊരു ഭക്ഷണവും കഴിച്ചിട്ടില്ലെങ്കിൽ നിന്നിലെ ജലം രണ്ടുഭാഗത്തും വിട്ടുനിന്നു ഞങ്ങൾക്കു കടന്നുപോകാൻ വഴിതരിക.

ഗോപികൾ അത്യാശ്ചര്യഭരിതരായിത്തീർന്നു. ആനതലവണ്ണത്തിൽ വെണ്ണയും, ധാരാളമായി തൈരും തങ്ങളുടെ കൺമുൻപിൽനിന്നു കഴിച്ച ഈ മഹർഷി

ഈ വമ്പിച്ച കളവുപറഞ്ഞാൽ യമുനാനദി വഴിനൽകുമോ എന്നുള്ള സംശയം അവരുടെ ഹൃദയത്തിൽ കളിയാടി. അവർ വെള്ളിമണിയുടെ നാദംപോലെ തുടരെത്തുടരെ ചിരിച്ചു.

അത്യാശ്ചര്യം! യമുനാനദിയിലെ നീലമുറമുള്ള അഗാധജലം ഇരുഭാഗത്തും വിട്ടുനിന്നു, വിശാലമായ രാജപാതപോലെയുള്ള ഒരു വഴി അവരുടെ മുമ്പിൽ, യമുനാമദ്ധ്യത്തിൽ പ്രത്യക്ഷപ്പെട്ടു. ഗോപികഠം ഒരു മിനിററുനേരം സ്തംഭിച്ചുനിന്നുപോയി. ഉടനെ വ്യാസഭഗവാൻ രണ്ടു ജലഭിത്തികളുടേയും നടുവിൽക്കൂടി മുമ്പോട്ടുനടന്നു. ഗോപികഠം അവരുടെ പാൽപ്പാത്രവും മററും തലയിലെടുത്തു വ്യാസഭഗവാൻെറ പിന്നിൽകൂടി നടന്നു മറുകരയെത്തി.

തൻെറ ഉള്ളിലുള്ള ശ്രീനാരായണൻ ഭക്ഷണം കഴിച്ചുവെന്നല്ലാതെ ഭക്ഷണം കഴിച്ചതു് താനാണെന്നുള്ള അഹങ്കാരമോ, അഭിമാനമോ വ്യാസഭഗവാനുണ്ടായിരുന്നില്ല. അതുപോലെ എല്ലാം പ്രവൃത്തിക്കുന്നതു് ഈശ്വരനാണെന്നു വിചാരിക്കുക.

മനസ്സിനെ പാലിനോടുപമിക്കാം. ലോകത്തെ വെള്ളത്തോടും ഉപമിക്കാം. പാൽ വെള്ളത്തിൽ ചേർത്താൽ തിരിച്ചറിയാൻ സാധിക്കാത്തവിധം അതിൽ ലയിച്ചുപോകുന്നതുപോലെ മനസ്സിനെ പ്രപഞ്ചവ്യാപാരങ്ങളിൽ ലയിപ്പിച്ചാൽ, മനസ്സ് പ്രപഞ്ചവുമായി തന്മയത്വത്തെ പ്രാപിക്കും. പാൽ നല്ലവണ്ണം കാച്ചി, ഒരു സ്ഥലത്തു്, ഉറിയിന്മേൽവെച്ചു് ഉറകൂട്ടി ഇളക്കാതെവച്ചു കടഞ്ഞെടുത്താൽ വെണ്ണ കിട്ടുന്നു. വെള്ളത്തിൽ വെണ്ണയിട്ടാൽ അതു വെള്ളത്തോടു് ചേർന്നുപോകുന്നില്ല. അതുപോലെ മനസ്സ് വൈരാഗ്യംകൊണ്ടു പരിപാകമാക്കിയാൽ ലൌകികവ്യാപാരങ്ങളിൽ ലയിച്ചു് ബന്ധഹേതുക്കളായ കർമ്മങ്ങളെ അനുഷ്ഠിപ്പാൻ ഇടവരുന്നില്ല.

രണ്ടുമനു തൂക്കമുള്ള ഒരു ഭാരവും തലയിൽ വഹിച്ചു് ഒരു കല്യാണയാത്രക്കാരെ നോക്കിരസിക്കുന്ന കൂലിക്കാരനെപ്പോലെയാണ് ഗൃഹസ്ഥൻ ഈശ്വരചിന്ത ചെയ്യുന്നതു്. വേണ്ടത്ര ഗൃഹഭാരം തലയിൽ എടുത്തുവച്ചാലും ജഗദീശ്വരനെ ചിന്തിപ്പാൻ സമയവും സൌകര്യവും കാണുന്ന ഗൃഹസ്ഥൻ, ഈശ്വരസന്നിധിയിൽ പുകഴ്ത്തപ്പെട്ടവനാണ്. ഭക്തന്മാരായ ഗൃഹസ്ഥന്മാരെ കണ്ടാൽ വെറും പ്രാപഞ്ചികനാണെന്നു തോന്നും. വാസ്തവത്തിൽ അവർ എപ്പോഴും വെള്ളത്തിൽ ജീവിക്കുന്ന കുളക്കോഴിയെപ്പോലെയാണ്. കരക്കു കയറിവന്നു ചിറകുകഠം ഒരു പ്രാവശ്യം കുടഞ്ഞാൽ ഒരു തുള്ളി വെള്ളംപോലും ചിറകിന്മേൽ പററിനിൽക്കുകയില്ല. അതുപോലെ യഥാർത്ഥഭക്തനായ ഗൃഹസ്ഥനെ കർമ്മങ്ങഠം ബന്ധിക്കുകയില്ല.

(ശ്രീരാമകൃഷ്ണദേവൻെറ ആശയങ്ങഠം.)

# ഉ ജ്ജ യി ൻ

അപ്യന്യസ്മിൻ ജലധര മഹാകാലമാസാദ്യകാലേ
സ്ഥാതവ്യം തേ നയനവിഷയം യാവദത്യേതിഭാനുഃ
കുർവ്വൻ സന്ധ്യാബലിപടഹതാം ശൂലിനഃ ശ്ലാഘനീ-
(യാം
ആമന്ദ്രാണാം ഫലമവികലം ലപ്സ്യസേ ഗർജ്ജിതാനാം

അല്ലയോ മേഘമേ! മററുവല്ല സമയത്താണ് ഭവാൻ ഉജ്ജയിനിയിലെത്തിച്ചേരുന്നതെങ്കിൽ സൂര്യൻ അസ്തമിച്ചു് ദൃഷ്ടിയിൽനിന്നു മറയുന്നവരേയും താങ്കഠം കാത്തിരിക്കേണ്ടതാണ്. അങ്ങിനെ ചെയ്താൽ ത്രിശൂലധരനുള്ള സന്ധ്യാർച്ചനയിൽ ശ്ലാഘനീയമാംവണ്ണം പെരുമ്പറമേളംകൊട്ടി താങ്കളുടെ ഗംഭീരമായ ഇടിയൊലിക്കു് പൂർണ്ണമായ ഫലം നേടാം. — മേഘദൂതം 38.

വിജയം കൈവരിച്ചതു് എന്നർത്ഥംവരുന്ന ഉജ്ജയിനിതന്നെയാണ് ഉജ്ജയിൻ. ഭഗവാൻ ശങ്കരൻെറ ത്രിപുരാസുരവധത്തെ അനുസ്മരിപ്പിക്കുന്നതുകൊണ്ടാ

ണ്ടു് അതിന്നു് അപ്രകാരം പേർവന്നതെന്നു സ്കന്ദപുരാണം പറയുന്നു. സ്കന്ദപുരാണത്തിലെ അവന്തികാണ്ഡത്തിലെ മിസ്സഭാഗവും ഉജ്ജയിനിപട്ടണത്തിന്റെയും പരിസരപ്രദേശങ്ങളുടേയും വർണ്ണനയ്ക്കുവേണ്ടി ഉപയോഗപ്പെടുത്തിയിരിക്കുന്നു. ഉജേനി എന്ന പേരിലാണു് അശോകന്റെ ശിലാലിഖിതങ്ങളിൽ ഉജ്ജയിനിപട്ടണം അറിയപ്പെടുന്നതു്. പെരിപ്ലസ്സും, പ്ലോലമിയും അതിനെ ഒസീൻ എന്നാണു് പറയുന്നതു്.

മദ്ധ്യപ്രദേശത്തിലുള്ള ഇന്നത്തെ ഉജ്ജയിൻ മാൾവയുടെ തലസ്ഥാനമായിരുന്നു. മാൾവ, അവന്തി എന്ന പേരിലും അറിയപ്പെട്ടിരുന്നു. ഓരോ കല്പകാലത്തിലും ഇതിന്നു് ഓരോ പേരായിരുന്നുവെന്നു സ്കന്ദപുരാണം പറയുന്നു കനകശൃംഗം, കുശസ്ഥലി, അവന്തി, ഉജ്ജൈനി, പദ്മാവതി, കുമുദാവതി, അമരാവതി, വിശാല എന്നീ വിവിധപേരുകളിൽ ഈ നഗരി അറിയപ്പെട്ടിരുന്നു. സിപ്രാനദിയുടെ വലത്തുവശത്തായി അതു സ്ഥിതിചെയ്യുന്നു.

ബുദ്ധന്റെ കാലത്തിൽ അതു് മഗധയുടെ തലസ്ഥാനമായ രാജഗൃഹത്തിൽനിന്നും തെക്കുള്ള പ്രതിഷ്ഠാനം അഥവാ പൈയത്താനിലേക്കു് പോകുന്ന മാർഗ്ഗത്തിലെ പ്രധാന വിശ്രമകേന്ദ്രമായിരുന്നു. പാണിനി തന്റെ സൂത്രങ്ങളിലൊന്നിൽ (4-1-176) അവന്തിയെപ്പററി പറയുന്നുണ്ടു്. ഒരാൾ അതിരാവിലെ കാൽനടയായി ഉജ്ജയിനിയിൽനിന്നും പുറപ്പെടുകയാണെങ്കിൽ സൂര്യാസ്തമനത്തോടുകൂടി അയാൾക്കു് മാഹിഷ്മതിയിലെത്തിച്ചേരുവാൻ സാധിക്കുമെന്നു് പതഞ്ജലി തന്റെ മഹാഭാഷ്യത്തിൽ (പാണിനിയെക്കുറിച്ചുള്ള പത്താം പ്രതികയിൽ 3-1-26) പറയുന്നു. അതു് ജനങ്ങളെ പാപത്തിൽനിന്നും വിമുക്തയാക്കുന്നതുകൊണ്ടു് അതിന്നു് അവന്തി എന്ന പേർ ലഭിച്ചു.

അവന്തിയിലെ പ്രസിദ്ധ രാജകുമാരന്മാരായിരുന്ന വിന്ദനും അനുവിന്ദനും ഓരോ അക്ഷൌഹിണി വീതം വരുന്ന സേനയുടെ നായകസ്ഥാനം വഹിച്ചുകൊണ്ടു് കൌരവപക്ഷത്തിൽചേർന്നു് യുദ്ധം ചെയ്തതിനെപ്പററി മഹാഭാരതത്തിൽ വർണ്ണിച്ചിട്ടുണ്ടു്.

ഉജ്ജയിനിയിൽവെച്ചാണു് വാത്സലയിലെ രാജാവായ ഉദയനൻ, അവന്തിരാജാവായ പ്രദ്യോതന്റെ പുത്രിയും സൌന്ദര്യവതിയുമായ വാസവദത്തയെ അപഹരിച്ചുകൊണ്ടുപോയതെന്നും മററുമുള്ള പുരാതനകഥകൾ തന്റെ കാലത്തു് ഉജ്ജയിനി സന്ദർശിച്ച ജനങ്ങളെ അവിടത്തെ ആളുകൾ ധരിപ്പിക്കാറുണ്ടായിരുന്നുവെന്നു് കാളിദാസൻ (മേഘദൂതം 35) രേഖപ്പെടുത്തിയിരിക്കുന്നു.

അല്പം ചില ജനാധിപത്യരാഷ്ട്രങ്ങളൊഴിച്ചുനിർത്തിയാൽ ബുദ്ധന്റെ കാലത്തു് രാജ്യഭരണത്തിന്നു് വിധേയമായ നാലു് വലിയ രാഷ്ട്രങ്ങളുണ്ടായിരുന്നു. അവന്തി, വത്സ, കോസലം, മഗധം എന്നിവയായിരുന്നു അവ.

ബുദ്ധൻ ജനിച്ച അതേ ദിവസംതന്നെയാണു് പ്രദ്യോതനെന്ന രാജാവു് ജനിച്ചതെന്നും ബുദ്ധനു ബോധോദയമുണ്ടായ ദിവസമാണു് അദ്ദേഹം അവന്തിയിലെ രാജാവായതെന്നും പറയപ്പെടുന്നു. സ്വഭാവത്തിൽ ക്രൂരനായിരുന്ന (വളരെയധികം ശാന്തനായിരുന്ന ബുദ്ധന്റെ സ്വഭാവത്തിന്നെതിരായി) പ്രദ്യോതൻ ചണ്ഡനെന്നു വിളിക്കപ്പെട്ടിരുന്നു. ശരിയായ ഒരു നയം കൈക്കൊള്ളാതിരുന്നതിനാൽ അദ്ദേഹത്തെ നയവർജ്ജിതൻ എന്നും ആളുകൾ പറഞ്ഞുവന്നു. പ്രദ്യോതനും അദ്ദേഹത്തിന്റെ പുത്രന്മാരായ ഗോപാലകനും പാലകനും പുത്രിയായ വാസവദത്തയും വത്സയിലെ രാജാവായ ഉദയനനും ഭാസനാടകങ്ങളിലെ പ്രത്യേകിച്ചു് സ്വപ്നവാസവദത്തം, പ്രതിജ്ഞായൌഗന്ധരായണം, പ്രിയദർശിക എന്നീ നാടകങ്ങളിലെ കഥാപാത്രങ്ങളാണു്.

ഉജ്ജയിനിയിലെ ഒരു പണവ്യാപാരിയുടെ പുത്രിയായ ദേവിയേയാണു് അശോകചക്രവർത്തി വിവാഹം കഴിച്ചതു്. അശോകന്നു് ദേവിയിൽ മഹേന്ദ്രനെന്ന പുത്രനും സംഗമിത്ര എന്ന പുത്രിയുമുണ്ടായി. അവരിരുവരും ചരിത്രപ്രസിദ്ധരാണല്ലോ? വൈസ്രോ

യിമാരായി നിയമിക്കപ്പെട്ട മൌര്യരാജകുമാരന്മാരുടെ അധിവാസസ്ഥലവും ഉജ്ജയിനിയായിരുന്നു. ഗുപ്തന്മാരുടെ കാലത്തും സ്ഥാനപതികളായ രാജകുമാരന്മാർ ഉജ്ജയിനിയിൽത്തന്നെയാണ് നിവസിച്ചിരുന്നതു്.

പ്രസിദ്ധനായ വിക്രമാദിത്യമഹാരാജാവിന്റെ പ്രസിദ്ധിപെററ തലസ്ഥാനവും ഉജ്ജയിനിതന്നെയായിരുന്നു. ഭാരതീയർ തങ്ങളുടെ ചരിത്രത്തിൽ വിക്രമാദിത്യന്നു് ഒരു പ്രധാന സ്ഥാനമാണ് അനുവദിച്ചിട്ടുള്ളതു്. വിക്രമാദിത്യഭരണത്തിന്റെ ആദ്യവഷമാരംഭിച്ചതു് 57 ബി. സി. ഫെബ്രുവരി 23-ാംതീയതിയായിരുന്നു. ഒരു പുതിയ കാലഘട്ടത്തിന്റെ പിറവിയെ അതു സൂചിപ്പിച്ചിക്കുന്നു. അദ്ദേഹം ഒരു പ്രസിദ്ധസേനാനിയും കഴിവുററ രാഷ്ട്രീയനേതാവും മാതൃകാഭരണകർത്താവും കലവിജ്ഞാനം, സംസ്കാരം എന്നിവയുടെ ഒരു പുകൾപെററ ആരാധകനും അതീവ പരാക്രമശാലിയും (വിക്രമം ഉള്ളവൻ) നിസ്തുലമായ വ്യക്തിപ്രഭാവത്തോടുകൂടിയവനും അന്യരുടെ ദുഃഖങ്ങളെ അകററുന്നവനും ആദർശസമ്പന്നനുമായ ഒരു രാജാവായിരുന്നു. അദ്ദേഹത്തിനുശേഷം വന്ന പല ഭരണകർത്താക്കളും ആദ്ദേഹത്തെ അനുകരിക്കുവാനുള്ള ഒരു ആഗ്രഹംനിമിത്തം അഭിമാനത്തോടെ വിക്രമാദിത്യൻ എന്ന സ്ഥാനപ്പേർ സ്വയം സ്വീകരിച്ചിട്ടുണ്ടു്.

വേതാളപഞ്ചവിംശതിയിലും ദ്വാത്രിംശത് പുത്തലികയിലും അദ്ദേഹത്തിന്റെ അമാനുഷിക ശക്തികളെപ്പററി അനേകം ഐതിഹ്യങ്ങളുണ്ടു്. ബൃഹൽകഥയെ അടിസ്ഥാനപ്പെടുത്തി രചിക്കപ്പെട്ടിട്ടുള്ള പല ഗ്രന്ഥങ്ങളിലും അദ്ദേഹത്തിന്റെ ആശ്ചര്യകരങ്ങളായ നേട്ടങ്ങളെപ്പററി പ്രതിപാദിച്ചിട്ടുണ്ടു്. അദ്ദേഹത്തിന്റെ സദസ്സിലാണ് നവരത്നങ്ങൾ ശോഭിച്ചിരുന്നതെന്നും പറയപ്പെടുന്നുണ്ടു്. ധന്വന്തരി, ക്ഷപണകൻ, അമരസിംഹൻ, ശംഖു, വേതാളഭട്ടൻ, ഘടകർപ്പരൻ, കാളിദാസൻ, വരാഹമിഹിരൻ, വരരുചി എന്നിവരായിരുന്നു അവർ. ഇവരെല്ലാം ഒരേകാലത്തു ജീവിച്ചിരുന്നില്ലെന്ന് ചരിത്രം നമ്മെ പഠിപ്പിക്കുന്നു. വിജ്ഞാനപ്രേമിയായിരുന്ന അദ്ദേഹം സാഹിത്യകാരന്മാക്ക് എല്ലാവിധ പ്രോത്സാഹനങ്ങളും നൽകിയിരുന്നുവെന്ന് കാണിക്കുവാനുള്ള ഒരു ഐതിഹ്യമായിട്ടേ നമുക്കതിനെ കണക്കാക്കേണ്ടതുള്ളു.

വിക്രമാദിത്യന്റെ കാലത്തെക്കുറിച്ച് പല ഭിന്നാഭിപ്രായങ്ങളും ഇന്നു പണ്ഡിതന്മാക്കിടയിലുണ്ടു്. ഈ കാലഘട്ടത്തോടനുബന്ധിച്ചുകൊണ്ടു് ആദ്യമായി 'വിക്രമ' എന്ന പദമുപയോഗിച്ചുകാണുന്നതു് വിക്രമാബ്ദം 898 എന്ന വർഷത്തോടാണ്. പുതുവിളവുകൾ എടുക്കുന്ന അവസരം പുതുവർഷപിറവിക്ക് യോജിച്ചതിനാൽ കാർത്തികയോടുകൂടി കൊല്ലം ആരംഭിക്കുന്നതു് ശരൽകാലത്തെ സൂചിപ്പിക്കുന്നുവെന്നു് ചിലർ അഭിപ്രായപ്പെടുന്നു. ഗുപ്തരാജാക്കന്മാരിൽ ഒരാളായി ചിലർ വിക്രമാദിത്യനെ കണക്കാക്കുന്നു. ബി. സി. 57-ൽ ശാകന്മാരുമായുണ്ടായ യുദ്ധത്തിൽ വിക്രമാദിത്യന്നു് കൈവന്ന വിജയത്തെ ആഘോഷിക്കുവാനാണ് വിക്രമാബ്ദം തുടങ്ങിയതെന്നു മെറുട്ടുംഗന്റെ "തെരവാലിയിലും" ജൈനരുടെ "കാലകാചാര്യകഥയിലും" അസന്ദിഗ്ദ്ധമായി പ്രസ്താവിച്ചുകാണുന്നു. ജൈനരുടെ ഗ്രന്ഥങ്ങളിൽ പറയുന്ന ഐതിഹ്യം താഴെ പറയുംപ്രകാരമാണ്. വിക്രമന്റെ പിതാവായ ഗർദ്ദഭില്ലൻ കാലകാചാര്യന്റെ സൌന്ദര്യവതിയായ സഹോദരിയെ അപഹരിച്ചു. കോപാക്രാന്തനായ കാലകാചാര്യൻ തന്റെ ജ്യോതിശാപാണ്ഡിത്യംകൊണ്ടു് ശാകരുടെ നായകനെ വശീകരിച്ചു. ശാകനേതാവിനേയും അദ്ദേഹത്തിന്റെ 95 സുഹൃത്തുക്കളേയും ഗർദ്ദഭില്ലന്റെ രാജ്യത്തെ ആക്രമിക്കുവാൻ പ്രേരിപ്പിച്ചു. അങ്ങിനെ ശാകർ ഉജ്ജയിനി കീഴടക്കി. കാലകാചാര്യന്നു് തന്റെ വിമുക്തയായ സഹോദരിയെ തിരികെ കിട്ടുകയും അവളോടൊന്നിച്ച് പ്രതിഷ്ഠാനത്തിലുള്ള ശതവാഹനന്റെ കൊട്ടാരത്തിലേക്ക് പോകുകയും ചെയ്തു. പതിനേഴ് സംവത്സരങ്ങൾക്കു ശാകാരിയായ വിക്രമാദിത്യൻ ശാകന്മാരെ യുദ്ധത്തിൽ തോൽപിച്ച് വിക്രമാദിത്യരാജാവ് 60 കൊല്ലക്കാലം രാജ്യം ഭരിച്ചു. വിക്രമാബ്ദം തുടങ്ങി 135 സംവത്സരങ്ങൾക്കു ശേഷം

ശാകന്മാർ വീണ്ടും വിക്രമാദിത്യരാജാവിന്റെ ഒരു പിൻഗാമിയെ യുദ്ധത്തിൽ തോല്പിക്കുകയും അങ്ങിനെ ശാകവർഷം തുടങ്ങുകയും ചെയ്തു. ഇതൊരു കെട്ടുകഥയാണെന്നു സൂചിപ്പിക്കുവാനുള്ള ചരിത്രപശ്ചാത്തലമേ ഇതിനുള്ളുവെങ്കിലും, പരസ്പരവിരുദ്ധമായ യാതൊന്നുംതന്നെ ഇതിൽ കാണുന്നില്ല.

ഹ്യൂയാൻ സാങ്ങ് ഏഴാം നൂററാണ്ടിൽ ഉജ്ജയിനി സന്ദർശിച്ചപ്പോൾ അവിടുത്തെ രാജാവ് ഒരു ബ്രാഹ്മണനായിരുന്നു. പിന്നീട് ഒമ്പതാം നൂററാണ്ടു തൊട്ട് പരമാരന്മാർ മാൾവയിലെ അധിപന്മാരായിത്തീർന്നു. മുഞ്ജനും അദ്ദേഹത്തിന്റെ മരുമകനായ ഭോജനും മാൾവ ഭരിച്ചിരുന്ന കാലത്ത് അവരുടെ തലസ്ഥാനം 'ധാര'യായിരുന്നു. നാല്പതുകൊല്ലക്കാലം രാജ്യം ഭരിച്ച ഭോജൻ ഒരു പ്രസിദ്ധ സാഹിത്യപ്രേമിയായിരുന്നു. അവരിരുവരും പല പ്രസിദ്ധഗ്രന്ഥങ്ങളുടേയും രചയിതാക്കളാണ്.

മോക്ഷപ്രദായിനികളായ ഏഴു പുണ്യനഗരങ്ങളിലൊന്നാണ് ഉജ്ജയിനി. അയോദ്ധ്യാ, മധുര, ഹരിദ്വാരം, കാശി, രാമേശ്വരം, കാഞ്ചി, ഉജ്ജയിൻ എന്നിവയാണവ. ഇന്നത്തെ ഉജ്ജയിനി നഗരിയിൽ നിന്നും ഒരു നാഴിക മാറിയിട്ടായിരുന്നു പുരാതന ഉജ്ജയിനി നിലകൊണ്ടിരുന്നതു്.

പ്രസിദ്ധപ്പെട്ട കുംഭമേളാഘോഷം നടക്കുന്നതു് ഉജ്ജയിനിയിൽവെച്ചാണ്. പന്ത്രണ്ടുകൊല്ലങ്ങൾകൂടുമ്പോളാണ് ഈ ആഘോഷം കൊണ്ടാടാറുള്ളതു്. വ്യാഴം നാലു പ്രത്യേകരാശികളിൽ വരുമ്പോൾ യഥാക്രമം ഉജ്ജയിനിയിൽവെച്ചും, ഹരിദ്വാരത്തിൽ വെച്ചും പ്രയാഗയിൽവെച്ചും നാസിക്കിൽവെച്ചും ഈ ആഘോഷം കൊണ്ടാടപ്പെടുന്നു. സമുദ്രമഥനഫലമായുണ്ടായ അമൃതകുംഭവുമെടുത്ത് ബൃഹസ്പതി ഓടുകയും തത്സമയത്തിൽ അമൃതകുംഭത്തിൽനിന്നും അല്പം തുള്ളികൾ മേൽ പറഞ്ഞ നാലു സ്ഥലങ്ങളിൽ വീഴുകയും ചെയ്തുവത്രെ. അങ്ങിനെ അവ നാലും പുണ്യനഗരികളായിത്തീർന്നുവത്രെ.

ഉജ്ജയിനിയിലെ മഹാകാലക്ഷേത്രം വളരെ പ്രസിദ്ധപ്പെട്ടതാണ്. ഭഗവാൻ ശങ്കരന്റെ പന്ത്രണ്ടു ജ്യോതിർല്ലിംഗങ്ങളിൽ ഒന്നു് അവിടുത്തെ പ്രതിഷ്ഠയാണ്. ഭൂമിക്കടിയിലുള്ള ഒരു നിലയടക്കം അഞ്ചു നിലകളുള്ള ഈ ക്ഷേത്രം ഒരു തടാകത്തിനു സമീപമായി സ്ഥിതിചെയ്യുന്നു. ഗർഭഗൃഹത്തിലേയ്ക്കു നയിക്കുന്ന ഇരുളടഞ്ഞ മാർഗ്ഗത്തെ വിളക്കുകൾ കത്തിച്ച് സർവ്വദാ പ്രകാശമാനമാക്കിത്തീർത്തിട്ടുണ്ട്.

ശിവനു നിവേദിച്ചതെല്ലാം നിർമ്മാല്യമായിത്തീരുന്നതിനാൽ പിന്നീട് അവ ഉപയോഗശൂന്യമായിത്തീരുന്നുവെന്ന വിശ്വാസം ജ്യോതിർലിംഗങ്ങളെ സംബന്ധിച്ചേടത്തോളം ബാധകമല്ല. ഇവിടെ ഭഗവാനർപ്പിച്ച പ്രസാദം സ്വീകരിക്കപ്പെടുന്നു. മാത്രമല്ല ഒരിക്കൽ ആരാധിച്ച വില്വപത്രങ്ങളെ ശുദ്ധിവരുത്തി വീണ്ടും ആരാധനയ്ക്കുപയോഗിക്കുന്നു.

(ശിവപുരാണം 1–42)

സിപ്രനദിക്കരയിലാണ് ഈ നഗരി സ്ഥിതി ചെയ്യുന്നതു് ഇവിടെ തീർത്ഥയാത്രക്കാർ, റാംഘട്ടിൽ സ്നാനം ചെയ്തതിനു ശേഷം ഭഗവൽ ദർശനം നടത്തുന്നു.

ശിവപുരാണത്തിൽ (1.46) മഹാകാലനെക്കുറിച്ചുള്ള ഐതിഹ്യം താഴെപറയും പ്രകാരമാണ്. അവന്തിയിൽ ഒരു ബ്രാഹ്മണഭക്തൻ വസിച്ചിരുന്നു. അദ്ദേഹത്തിനു് നാലു പുത്രന്മാരുണ്ടായിരുന്നു. രത്നമലയിൽ വസിച്ചിരുന്ന ദൂഷണൻ എന്ന അസുരൻ അവന്തിയെ ആക്രമിച്ച് കൈവശപ്പെടുത്തി. തുടർന്ന് അവൻ അവിടുത്തെ നിവാസികളെ ഉപദ്രവിക്കുവാൻ തുടങ്ങി. ജനങ്ങൾ സങ്കടനിവൃത്തിക്കായി ബ്രാഹ്മണഭക്തനെ സമീപിച്ചു. അദ്ദേഹം ചില യോഗാഭ്യാസമുറകൾ അനുഷ്ഠിച്ചുവെന്നും അതിന്റെ ഫലമായി ഭൂമി പിളർന്നു പ്രത്യക്ഷപ്പെട്ട മഹാകാലൻ ദൂഷണനെ വധിച്ചതായും പറയപ്പെടുന്നു. ഭക്തന്മാരുടെ അഭീഷ്ടത്തിന്നനുസരിച്ച് ഭഗവാൻ അവിടെതന്നെ വസിക്കുവാൻ നിശ്ചയിച്ചുവത്രെ. അങ്ങിനെ മഹാകാലജ്യോതിർലിംഗരൂപത്തിൽ ഭഗവാൻ അവിടെ സ്ഥിരവാസം തുടങ്ങി.

സ്കന്ദപുരാണത്തിൽ ഈ പ്രദേശം മഹാകാലവനമായിട്ടാണ് വർണ്ണിക്കപ്പെട്ടിട്ടുള്ളതു്. അഗ്നിപുരാണപ്രകാരം ഇതു് ഏററവും പ്രസിദ്ധമായ തീർത്ഥമാണ്.

മഹാകാലദർശനം ഒരുവനെ അകാലമൃത്യുവിൽനിന്നും രക്ഷിച്ച് മുക്തിക്കർഹനാക്കിത്തീർക്കുമെന്നു പറയപ്പെടുന്നു.

ദേവി ഹരസിദ്ധയുടേതു് ഉജ്ജയിനിയിലെ മറ്റൊരു പ്രധാന ക്ഷേത്രമാണ്. ഇതിനെക്കുറിച്ചും പൌരാണികമായ ഒരു ഐതിഹ്യമുണ്ട്. (സ്കന്ദപുരാണം. 5_1_19) കൈലാസത്തിൽ വെച്ച് ഒരിക്കൽ ഭഗവാൻ ശങ്കരൻ തന്റെ പ്രിയയായ ഗൌരിയുമായി ചൂതുകളിയിലേർപ്പെട്ടിരിക്കയായിരുന്നു. ചണ്ഡനെന്നും പ്രചണ്ഡനെന്നും പേരുള്ള രണ്ടു ദുർദ്ദേവതകൾ അവരെ ഉപദ്രവിക്കുകയും നന്ദിയെ വ്രണപ്പെടുത്തുകയും ചെയ്തു. ഹരൻ ദേവിയെ ധ്യാനിക്കുകയും ദേവിയോടു് അവരെ നിഗ്രഹിക്കുവാൻ ആവശ്യപ്പെടുകയും ചെയ്തു. ദേവി പ്രത്യക്ഷപ്പെടുകയും ഹരൻ ആവശ്യപ്പെട്ട പ്രവർത്തി നിർവ്വിഘ്നം നിറവേററുകയും ചെയ്തു. അങ്ങിനെ ദേവി ഹരസിദ്ധിയായി. ദുർഗ്ഗാദേവിയുടെ പ്രസിദ്ധ നവരൂപങ്ങളിൽ ഒരു രൂപമാണ് അവരുടേതു്. വിക്രമാദിത്യ ചക്രവർത്തിയുടെ ധർമ്മദൈവമായിരുന്നു ഹരസിദ്ധിയെന്നും പറയപ്പെടുന്നു. മൃഗബലി പ്രത്യേകിച്ചും നവമിദിവസം പോത്തിനെ ബലികഴിക്കുക എന്നതു്, ഉൽക്കർഷത്തിനു് വഴി തെളിയിക്കുമെന്നു് വിശ്വസിക്കപ്പെടുന്നു.

ഇവിടേയുള്ള സിദ്ധവടം എന്നൊരു ആൽവൃക്ഷത്തേയും തീർത്ഥയാത്രക്കാർ സന്ദർശിക്കാറുണ്ട്. അധികം വലുപ്പമില്ലാത്ത ഈ വൃക്ഷം വളരെക്കാലമായി അതേ നിലയിൽതന്നെ വർത്തിച്ചുവരുന്നുവത്രെ.

തന്റെ മാതുസഹോദരനായ കംസനെ മധുരയിൽവെച്ചു നിഗ്രഹിച്ചശേഷം കൃഷ്ണൻ തന്റെ സഹോദരനായ ബലരാമനോടും സുഹൃത്തായ സുദാമാവോടുംകൂടി ഉജ്ജയിനിയിൽ വസിച്ചിരുന്ന സാന്ദീപനിയുടെ അടുക്കലേക്കു് വിദ്യാഭ്യാസത്തിനുവേണ്ടി പോയി. സമുദ്രത്തിൽ വീണ് അന്തരിക്കുകയും പിന്നീടു് യമന്റെ നിയന്ത്രണത്തിൽ വരുകയും ചെയ്ത തന്റെ ഗുരുപുത്രനായ ദത്തനെ കൃഷ്ണൻ തന്റെ വിദ്യാഭ്യാസാനന്തരം പുനർജ്ജീവിപ്പിച്ച് ഗുരുവിന്നു് ദക്ഷിണയായി കൊടുത്തുവത്രെ. ഭർത്തൃഹരിയുടേതാണെന്നു പറയപ്പെടുന്ന ഒരു ഗുഹയും ഇവിടെ ഉണ്ടു്. വിക്രമാദിത്യരാജസദസ്സിലെ നവരത്നങ്ങളിലൊരാളെന്നു പറയപ്പെടുന്ന പ്രസിദ്ധനായ വരാഹമിഹിരൻ അദ്ദേഹത്തിന്റെ ജീവിതത്തിൽ നല്ലൊരു ഭാഗം ഉജ്ജയിനിയിൽ കഴിച്ചുകൂട്ടിയതായി വിശ്വസിക്കുവാൻ വഴി കാണുന്നുണ്ടു്. അദ്ദേഹം വിദഗ്ധനായ ഒരു ജ്യോതിഷിയും നക്ഷത്രശാസ്ത്രപണ്ഡിതനുമായിരുന്നു. യാത്ര, വിവാഹം, ഗണിതം എന്നിവയെക്കുറിച്ച് ഹോര, സംഹിത എന്നീ ഗ്രന്ഥങ്ങൾ അദ്ദേഹം രചിച്ചിട്ടുണ്ടു്. ബൃഹത്ജാതകവും ബൃഹത് സംഹിതയും പ്രശസ്തിയാർജ്ജിച്ച ഗ്രന്ഥങ്ങളാണ്. പഞ്ചസിദ്ധാന്തിക' എന്ന ഗ്രന്ഥത്തിൽ തന്റെ പിൻഗാമികളുടെ അഭിപ്രായങ്ങളെല്ലാം ശേഖരിച്ച് ക്രോഡീകരിച്ച് എഴുതിയിട്ടുണ്ടു്. തന്റെ ഗണിതത്തിന്റെ അടിസ്ഥാനമായി ശാകവർഷം 427 ആണ് അദ്ദേഹം സ്വീകരിച്ചിട്ടുള്ളതു്. വരാഹമിഹിരൻ 95 വയസ്സിൽ മരിച്ചുവെന്നു് അദ്ദേഹത്തിന്റെ ഒരു ടീകാകാരൻ പറയുന്നു. അതുകൊണ്ടു് അദ്ദേഹം 6_ാം നൂററാണ്ടിൽ ജീവിച്ചിരുന്നതായി നമുക്കു കണക്കാക്കാം. അദ്ദേഹം ആദിത്യദാസനെന്ന ഒരാളുടെ പുത്രനായിരുന്നു. അവന്തിക്കടുത്തുള്ള കാപിട്ടക എന്ന സ്ഥലത്തുവെച്ച് തനിക്കു് സൂര്യദേവന്റെ അനുഗ്രഹം ലഭിച്ചുവെന്നു് അദ്ദേഹം പറയുന്നു.

ജയസിംഹരാജാവ് ഉജ്ജയിനിയിൽ ഒരു നിരീക്ഷണാലയം നിർമ്മിക്കയുണ്ടായി ജപൂരത്തിലെ രാജാവായ അദ്ദേഹം ക്രിസ്താബ്ദം 1693_ൽ ഗാദ്ധിയിലേറുവന്നു. നക്ഷത്രശാസ്ത്രത്തിൽ അദ്ദേഹത്തിന് അഗാധമായ പാണ്ഡിത്യമുണ്ടായിരുന്നു. ഭാരതീയപണ്ഡിതന്മാരുടെയും പാശ്ചാത്യപണ്ഡിതന്മാരുടേയും ഗണിതത്തിന്നനുസരിച്ചുള്ള ഗ്രഹനിലകളും ആകാശത്തിലെ ശരിയായ ഗ്രഹനിലകളും തമ്മിൽ പൊരുത്തപ്പെടുന്നില്ലെന്നു് അദ്ദേഹം മനസ്സിലാക്കി. ഗണിതത്തിൽ കൂടുതൽ ക്ലിപ്തത പാലിക്കുവാൻ വേണ്ടി കല്ലും ചുണ്ണാമ്പുമുപയോഗിച്ച് ഒരു പ്രത്യേകവിധത്തിൽ അഞ്ചു സ്ഥലങ്ങളിലായി ഇന്ത്യയിൽ അഞ്ചു നിരീക്ഷണശാ

ലകൾ സ്ഥാപിച്ചു. ആ സ്ഥലങ്ങൾ ക്രമത്തിൽ ജയപുരം, ഇന്ദ്രപ്രസ്ഥം, ഉജ്ജയിൻ, കാശി മധുര എന്നിവയാണ്. അദ്ദേഹം പ്രധാനമായി രണ്ടു ഗ്രന്ഥങ്ങൾ രചിച്ചു. അറബിഭാഷയിലുള്ള "സീസ്മുഹത്തദ്" അഥവാ "മിജാസ്തി"യും സംസ്കൃതത്തിലുള്ള സിദ്ധാന്തസാമ്രാട്ടമാകുന്നു അവ. അന്ന് ഡൽഹിയിലെ ഭരണാധിപതി മുഹമ്മദ്ഷാ ആയിരുന്നതിനാലാണ് അദ്ദേഹം തന്റെ അറബിഗ്രന്ഥത്തിന് അപ്രകാരമൊരു പേർ കൊടുത്തതു്. അന്നത്തെ പാശ്ചാത്യപണ്ഡിതന്മാരുടെ ഗണിതസമ്പ്രദായത്തേക്കാൾ കൂടുതൽ കൃത്യവും സൂക്ഷ്മവുമായിരുന്നു ജയസിംഹന്റേതെന്നാണ് വിദഗ്ദ്ധാഭിപ്രായം.

ഹിന്ദുശാസ്ത്രജ്ഞന്മാരുടെ 0° കിഴക്കേ ധ്രുവാംശം അഥവാ ഗ്രീൻവിച്ച് ഉജ്ജയിനിയായിരുന്നു. അതു് ഭൂമധ്യരേഖക്ക് വടക്ക് 23° അക്ഷാംശത്തിൽ സ്ഥിതിചെയ്യുന്നു.

കാളിദാസൻ മേഘദൂതിൽ ഉജ്ജയിനിയെ വളരെയധികം വർണ്ണിക്കുന്നുണ്ട്. രഘുവംശം ആറാംസർഗ്ഗം 34-ാംശ്ലോകത്തിൽ അദ്ദേഹം പറയുന്നു. ഇന്ദുചൂഡനായ മഹാകാലശങ്കരന്റെ ക്ഷേത്രത്തിനു സമീപസ്ഥമായിരുന്നതിനാൽ, പ്രകാശമാനങ്ങളായിത്തീർന്ന കൃഷ്ണപക്ഷങ്ങളിലെ രാത്രികളിൽ ആവന്തിരാജാവിന്ന് തന്റെ പത്നിമാരോടൊപ്പം രമിക്കുവാൻ സാധിച്ചിരുന്നു. ബാണൻ തന്റെ കാദംബരിയിൽ ഉജ്ജയിനിയെ വിശദമായി വർണ്ണിച്ചതിനു ശേഷം വർണ്ണന ഇപ്രകാരമവസാനിപ്പിക്കുന്നു.

"കിംബഹുനാ യസ്യാം സുരാസുരചൂഡാമണിമരീചിചുംബിതചരണനഖമയൂഖോ നിശിതശൂലദാരിതാന്ധക മഹാസുരോ ഗൌരീനൂപുരകോടി ദൃഷ്ടശേഖരചന്ദ്രശകലസ്ത്രീപുരഭസ്മ. രജഃ കൃതാംഗരാഗോ മകരധ്വജധ്വംസവിധുരയാ രത്യാ പ്രസാദയന്ത്യാ പ്രസാരിതകരയുഗളവിഗലിതവലയനികരാർച്ചിത ചരണഃ, പ്രലയാനല ശിഖാകലാപകപില ജടാഭാര ഭ്രാന്ത സുരസിന്ധുരന്ധകാരാതി ഭഗവാൻ സൃഷ്ടകൈലാസവാസ പ്രീതിർമഹാകാലാഭിധാനഃ സ്വയം നിവസതി."

എന്തിനധികം പറയുന്നു? ആരുടെ പാദങ്ങളിലെ നഖങ്ങളുടെ കാന്തി (നമസ്കരിക്കുന്ന) ദേവാസുരന്മാരുടെ ചൂഡാമണികളുടെ രശ്മികളാൽ ചുംബിക്കപ്പെടുന്നുവോ, ആർ അന്ധകാസുരനെ തന്റെ നിശിതമായ ശൂലംകൊണ്ടു പിളർത്തിയോ ആർ പ്രിയയായ ഗൌരിയെ പ്രീതിപ്പെടുത്തുവാൻ വേണ്ടി തലകുനിച്ചപ്പോൾ ഗൌരിയുടെ നൂപുരവുമായുള്ള സംഘട്ടനം കാരണം ശിരസ്സിലുള്ള ചന്ദ്രന്റെ കലക്ക് ക്ഷതം തട്ടിയോ, ത്രിപുരാസുരന്റെ ഭസ്മംകൊണ്ട് ആരുടെ ദേഹം മുഴുവനും ലേപനം ചെയ്യപ്പെട്ടിട്ടുണ്ടോ തന്റെ ഭർത്താവായ മദനന്റെ നാശത്താൽ വിധവയായിത്തീർന്നപ്പോൾ ആരുടെ കാൽക്കൽ തന്റെ ഉയർത്തിപ്പിടിച്ച കൈകളെക്കൊണ്ട് അദ്ദേഹത്തെ പ്രീതിപ്പെടുത്തുവാൻ ശ്രമിക്കുന്ന അവസരത്തിൽ രതിയുടെ വളകൾ അഴിഞ്ഞുവീണുവോ, ആരുടെ ജഡാഭാരത്തിൽ കിടന്ന് പ്രളയകാലത്തെ അഗ്നിശിഖകളെപ്പോലെ സ്വർഗ്ഗംഗ വിഷമിച്ചുവോ, ആരാണോ അന്ധകാസുരന്റെ ശത്രുവായിരിക്കുന്നതു് മഹാകാലനെന്ന അഭിധാനത്തോടുകൂടിയ ആ സാക്ഷാൽ ഭഗവാൻ തന്റെ കൈലാസവാസ പ്രീതിയുപേക്ഷിച്ച് ഈ നഗരത്തിൽ വിലസിച്ചരുളുന്നു.

(ഹിന്ദിയിൽനിന്നും)

ടി. ഗംഗാധരൻ വിവർത്തനം ചെയ്തതു്.

# പ്രശ്നോത്തരമാലികാ

1. കഃ ഖലു നാലംക്രിയതേ ദൃഷ്ടാദൃഷ്ടാർത്ഥസാധനപടീയാൻ
അമുയാ കണ്ഠസ്ഥിതയാ പ്രശ്നോത്തരരത്നമാലികയാ.
കണ്ടതുമല്ലാത്തതുമാം കാര്യ്യമെല്ലാം കൈവരുത്താൻ
കഴിവുണ്ടായ് വരുംമട്ടിലേതവനേയും

കാണിയും സംശയമില്ല വേണ്ടപോലലങ്കരിക്കും
കണ്ഠസ്ഥമീ പ്രശ്നോത്തരരത്നമാലിക.

2. ഭഗവൻ കിമുപാദേയം ഗുരുവചനം ഹേയമപി ച കിമകാര്യ്യമ്
കോ ഗുരുരധിഗതതത്ത്വഃ ശിഷ്യഹിതായോദ്യതഃ സതതമ്.

അയി ഗുരോ, സ്വീകരിക്കാൻ തക്കതെന്തേ=ഗുരുവാക്യം;
അകലെത്തള്ളേണ്ടതെന്താ=ണകാര്യ്യമെല്ലാം;
ആരുവാൻ യഥാർത്ഥ ഗുരു=സർവ്വദാ ശിഷ്യൻെറ നന്മ-
യ്ക്കാഗ്രഹവുമൊരുക്കവുമുള്ള തത്ത്വജ്ഞൻ.

3. ത്വരിതം കിം കർത്തവ്യം വിദുഷാം സംസാരസന്തതിച്ഛേദഃ
കിം മോക്ഷതരോർബീജം സമ്യക് ജ്ഞാനം ക്രിയാസിദ്ധമ്.

അറിവുള്ള മർത്ത്യരെല്ലാമുടനേ ചെയ്യേണ്ടതെന്താ=
ണവർതൻ സംസാരബന്ധക്കയററുക്കൽ
സാരമേറും മോക്ഷവൃക്ഷം മുളയ്ക്കുവാനുള്ള വിത്തോ=
സാധനയാൽ നേടിയതാം ജ്ഞാനമന്യൂനം.

4. കഃ പഥ്യതരോ ധർമ്മഃ കഃ ശുചിരിഹ യസ്യ മാനസം ശുദ്ധമ്
കഃ പണ്ഡിതോ വിവേകീ കിം വിഷമവധീരണാ ഗുരുഷു

അതിമാത്രം പഥ്യമായതെന്തു ഗുരോ=സ്വന്തധർമ്മം;
ആരു ശുദ്ധൻ=മനസ്സിന്ന് കളങ്കമററോൻ.
വിജ്ഞനാരോ=നന്മതിന്മ തിരിച്ചറിയുന്നവൻ താൻ;
വിഷമോ=മുതിർന്നവരെധിക്കരിക്കയാ.

5. കിം സംസാരേ സാരം ബഹുശോഽപി വിചിന്ത്യമാനമിദമേവ
കിം മനുജേഷ്വിഷ്ടതമം സ്വപരഹിതായോദ്യതം ജന്മ.

നരർക്കേററം നല്ലതെന്തേ=തനിക്കും മററുള്ളവർക്കും
നന്മചെയ്യാനുഴിഞ്ഞിട്ട ജീവിതമത്രേ.
സംസാരത്തിൻസാരമെന്തേ=പലമട്ടിൽ ചിന്തിച്ചിട്ടും
സംശയമില്ലിപ്പോറം ചൊന്ന ജീവിതംതന്നെ.

6. മദിരേവ മോഹജനകഃ കഃ സ്നേഹഃ കേ ച ദസ്യവോ വിഷയാഃ
കാ ഭവവല്ലീ തൃഷ്ണാ കോ വൈരീ യസ്ത്വനുദ്യോഗഃ.

മദിരപോൽ മനം മയക്കുന്നതെന്തേ=മമതതാൻ,
മനം കൊള്ളയടിപ്പവർ=വിഷയങ്ങളും;
ശരി,യിജ്ജീവിതം കെട്ടിവരിയും വള്ളിയോ=തൃഷ്ണ;
ശത്രുവാരാ=ണൊരുക്കമററിരിപ്പതന്നെ.

7. കസ്മാദ്ഭയമിഹ മരണാദന്ധാദിഹ കോ വിശിഷ്യതേ രാഗീ
കഃ ശൂരോ യോ ലലനാലോചനബാണൈർന ച വ്യഥിതഃ

ആരും ഭയപ്പെട്ടീടുന്നതേതിനെ=ത്തൻമരണത്തെ;
അന്ധനേക്കാളന്ധനാരോ=രാഗമുള്ളവൻ;
കറയററ ശൂരതയുള്ളവനേവൻ=കാമിനിതൻ-
കൺമുനക്കണകളേററാൽ കുഴങ്ങീടാത്തോൻ.

8. പാതും കർണ്ണാഞ്ജലിഭിഃ കിമമൃതമിഹ യുജ്യതേ സദുപദേശഃ
കിം ഗുരുതായാ മൂലം യദേതദപ്രാർത്ഥനം നാമ.

സാദരം ചെവിയിണയാൽ നുകരുവാനെന്തമൃതം=
സജ്ജനങ്ങളരുൾചെയ്യും സാരോപദേശം.
മാനമേറും ഗൌരവത്തിനെന്തുമൂലം=ഒരിക്കലും
മററാരാളോടിരക്കാതെയിരിക്കൽ മാത്രം.

9. കിം ഗഹനം സ്ത്രീചരിതം കശ്ചതുരോ യോ ന ഖണ്ഡിതസ്തേന
കിം ദുഃഖമസംതോഷഃ കിം ലാഘവമധമതോ യാച്ഞാ.

അറിയുവാൻ വിഷമമേ=തംഗനമാർ തൻചരിതം;
ആർ മിടുക്കൻ=അവർ ചെയ്യും ചതിപററാത്തോൻ;
എന്തു ദുഃഖ=മൊരിക്കലും തുഷ്ടിയില്ലാതിരിക്കയാ-
മെന്തിളപ്പ=മെളിയവനോടുയാചിക്കൽ.

10. കിം ജീവിതമനവദ്യം കിം ജാഡ്യം പാഠതോഽപ്യനഭ്യാസഃ
കോ ജാഗർതി വിവേകീ കാ നിദ്രാ മൂഢതാ ജന്തോഃ.

മഹത്തരം ജീവിതമേ=താരും പഴിക്കാത്തതത്രേ;
മഠയനാരുരുവിട്ടാലുള്ളിലേശാത്തോൻ
ഉണർന്നിരിപ്പവനാരോ=തിരിച്ചറിവുള്ളവൻതാൻ;
ഉറക്കമേ=തറിവറേറാരവസ്ഥയല്ലോ.

11. നലിനീദലഗതജലവത്തരലം കിം യൌവ്വനം ധനം ചായുഃ
കഥയ പുനഃ കേ ശശിനഃ കിരണസമാഃ സജ്ജനാ ഏവ.

താമരയിലയിൽത്തങ്ങും നീരുപോൽ ചപലമെന്തേ=
ധനവും യൌവ്വനമെന്നല്ലാകെയായുസ്സും;
ഒളിതിങ്ങുമമ്പിളിതൻ കുളിരേകും കതിർകളോ-
ടൊപ്പമാരെന്നരുൾക=സജ്ജനങ്ങൾ തന്നെ.

12. കോ നരകഃ പരവശതാ കിം സൌഖ്യം സർവ്വസംഗവിരതിര്യാ
കിം സത്യം ഭൂതഹിതം പ്രിയം ച കിം പ്രാണിനാമസവഃ.

നരകമേ=തടിമത്തം; സൌഖ്യമേതോ=മനസ്സിനെ
നാനാവിഷയാശയിൽനിന്നൊഴിച്ചുനിർത്തൽ;
സത്യമെന്തെന്നുരച്ചാലും=ജീവികൾക്കൊക്കെയും ഹിതം;
സകലർക്കും പ്രിയമെന്തേ=തങ്ങൾതൻ ജീവൻ.

13. കോഽനർത്ഥഫലോ മാനഃ കാ സുഖദാ സാധുജനമൈത്രീ
സർവ്വവ്യസനവിനാശേ കോ ദക്ഷഃ സർവ്വഥാ ത്യാഗീ.

അനർത്ഥമേതിന്റെ ഫല=മഹങ്കാരത്തിന്റെ തന്നെ;
അതിസുഖപ്രദമെന്തേ=സജ്ജനസ്നേഹം.
സകലദുഃഖവുമൊഴിവാക്കിടുവാനാർ സമർത്ഥൻ=
സർവ്വസംഗപരിത്യാഗിയായ സന്ന്യാസി.

14. കിം മരണം മൂർഖത്വം കിം ചാനർഘം യദവസരേ ദത്തമ്
ആമരണാത് കിം ശല്യം പ്രച്ഛന്നം യത് കൃതം പാപമ്.

എന്തുവാൻ മരണ=മേതുമറിവില്ലാത്തവസ്ഥയാം;
എന്തമൂല്യം=തക്കനേരത്തേകിയ വസ്തു.
മരണംവരേക്കുമെന്തു മനസ്സിനു ശല്യമാകും=
മറവിൽ ചെയ്തതാം പാപപ്രവൃത്തിതന്നെ.

15. കുത്ര വിധേയോ യത്നോ വിദ്യാഭ്യാസേ സദൌഷധേ ദാനേ.
അവധീരണാ ക്വ കാര്യാ ഖലപരയോഷിത്പരധനേഷു.

പരിശ്രമമേതിലൊക്കെച്ചെയ്യണം മനുഷ്യനായാൽ=
പഠിപ്പിലും കൊടുപ്പിലുമൌഷധത്തിലും,
പാർക്കിൽ മനമേതിലൊക്കെച്ചെൽകവയ്യാ=ദുർജ്ജനത്തിൽ
പരകളത്രത്തിൽ, പിന്നെപ്പരധനത്തിൽ.

16. കാഹർന്നിശമനുചിന്ത്യാ സംസാരാസാരതാ ന തു പ്രമദാ
കാ പ്രേയസീ വിധേയാ കരുണാ ദീനേഷു സജ്ജനേ മൈത്രീ.

സർവ്വദാ ചിന്തിക്കവേണ്ടതെന്തുവാൻ സംസാരസുഖം
സാരമററതെന്നകാര്യംതന്നെ, പെണ്ണല്ല.
പത്നിയായിവരിക്കവാൻ പററിയവളാരു ഗ്ഗുരോ=
പാവങ്ങളിൽ കരുണ, സജ്ജനത്തിൽ മൈത്രി.

17. കണ്ഠഗതൈരപ്യസുഭിഃ കസ്യ ഹ്യാത്മാ ന ശക്യതേ ജേതും.
മൂർഖസ്യ ശങ്കിതസ്യ ച വിഷാദിനോ വാ കൃതഘ്നസ്യ.

മരണത്തിൻവായിലകപ്പെട്ടവാൻ തുടങ്ങുമ്പോഴും
മനസ്സിനെ നിയന്ത്രിക്കാനശക്തനേവൻ=
വിദ്യപഠിക്കാതെയുള്ളോൻ, ശങ്കയിൽ മുഴുകിയവൻ,
വിഷാദത്തിൽ മുങ്ങിയവൻ, നന്ദികെട്ടവൻ.

18. കഃ സാധുഃ സദ്വൃത്തഃ കമധമമാചക്ഷതേ ത്വസദ്വൃത്തം
കേന ജിതം ജഗദേതത് സത്യതിതിക്ഷാവതാ പുംസാ.

ആരുവാൻ നല്ലവൻഗ്ഗുരോ=നല്ലതേ ചെയ്യുവെന്നുള്ളോൻ;
അധമനോ=രുതാത്തതാചരപ്പവൻ;
സകലമീയുലകം കീഴടക്കിയ കേമനാരോ=
സത്യവും ക്ഷമയുമുള്ള മനുഷ്യൻതന്നെ.

19. കസ്മൈ നമാംസി ദേവാഃ കുർവ്വന്തി ദയാപ്രധാനായ
കസ്മാദുദ്വേഗഃ സ്യാത് സംസാരാരണ്യതഃ സുധിയഃ

സകല ദേവന്മാർപോലുമേവനു നമസ്കാരങ്ങൾ
സമർപ്പിപ്പൂ=ദയാമയനായവനത്രേ.
മനക്കരുത്തേറുവോനും ഭയമേതിൽനിന്നുളവാം=
മഹത്താമീസ്സംസാരമാം വനത്തിൽനിന്നും.

20. കസ്യ വശേ പ്രാണിഗണഃ സത്യപ്രിയഭാഷിണോ വിനീതസ്യ
ക്വ സ്ഥാതവ്യം ന്യായ്യേ പഥി ദൃഷ്ടാദൃഷ്ടലാഭാഢ്യേ.

സർവ്വജീവജാലമാർക്കുവശപ്പെട്ടും=വിനീതനായ്
സത്യവും പ്രിയവുമോതും മനുജനത്രേ.
എവിടെനിൽക്കണം=സകലാർത്ഥവും കൈവരുത്തുവാ-
നെളുതായാന്യായപൂർവ്വമായ മാർഗ്ഗത്തിൽ.

21. കോഽന്ധോ യോഽകാര്യരതഃ കോ ബധിരോ
യോ ഹിതാനി ന ശൃണോതി
കോ മൂകോ യഃ കാലേ പ്രിയാണി വക്തും ന ജാനാതി.

അന്ധനാരാ=ണരുതാത്തകാര്യമേതുമാചരിപ്പോൻ;
ആർചെകിടൻ=നന്മചൊന്നാൽ ചെവിക്കൊള്ളാത്തോൻ.
ഊമയാരാ=ണതാതിന്നതക്കനേരം പ്രിയവാക്യ-
മുചിതമായ് പറയുവാനറിവില്ലാത്തോൻ.

22. കിം ദാനമനാകാങ്ക്ഷം കിം മിത്രം യോ നിവാരയതി പാപാത്
കോഽലംകാരഃ ശീലം കിം വാചാം മണ്ഡനം സത്യം.

ഏതുദാനം=പകരമൊന്നാഗ്രഹിക്കാതുള്ളതുതാൻ;
ഏതുമിത്രം=തെററുകണ്ടാൽ തിരുത്തിടുന്നോൻ.
ആഭരണമായതെന്ത=നമ്മളുടെ നല്ലശീലം;
ആഭരണം വാക്കുകൾക്കാണെങ്കിലോ=സത്യം.

23. വിദ്യുദ്വിലസിതചപലം കിം ദുർജ്ജനസംഗതിർയുവതയശ്ച
കുലശീലനിഷ്പ്രകമ്പാഃ കേ കലികാലേഽപി സജ്ജനാ ഏവ.

ഏതുമിന്നൽപ്പിളപ്പുപോൽ ചഞ്ചലമായ്=ദുർജ്ജനത്തോ-
ടെടപെടുന്നതും പിന്നെത്തരുണിമാരും.
കുലശീലം നിലനിർത്താനിക്കലികാലത്തുമൊരു
കുലുക്കമില്ലാത്തതാരോ=സജ്ജനങ്ങൾ താൻ.

24. ചിന്താമണിരിവ ദുർലഭമിഹ കിം കഥയാമി തച്ചതുർഭദ്രം
കിം തദ്വദന്തി ഭൂയോ വിധൂതതമസോ വിശേഷേണ.

ചിന്താമണിക്കൊപ്പമായി ദുർലഭമെന്തുണ്ട്=ചൊല്ലാം,
ചതുർഭദ്രം; എന്നുരപ്പതേതിനെ വിജ്ഞർ?

25. ദാനം പ്രിയവാക്സഹിതം ജ്ഞാനമഗർവ്വം ക്ഷമാന്വിതം ശൗര്യം
വിത്തം ത്യാഗസമേതം ദുർലഭമേതച്ചതുർഭദ്രം.

അഹങ്കാരമററജ്ഞാനം, ക്ഷമയോടൊത്തതാം ശൌര്യം,
അകമ്പടിക്കിഷ്ടവാക്ക കലർന്നദാനം,
ദുർവ്യയമററുചിതമായ് ചെലവഴിച്ചിടുംധനം
ദുർലഭമാം ചതുർഭദ്രമിതൊക്കെയത്രേ.

26. കിം ശോച്യം കാർപ്പണ്യം സതി വിഭവേ കിം പ്രശസ്തമൌദാര്യം
കഃ പൂജ്യോ വിദ്വദ്ഭിഃ സ്വഭാവതഃ സർവ്വദാ വിനീതോ യഃ.
കാശ്ശുകയ്യിലുള്ളവനുമോശമെന്തേ=പിശുക്കതാൻ;
കാമ്യമാംപ്രശസ്തിയെന്തോ=കൊടുക്കുംശീലം
പ്രസിദ്ധരാം പണ്ഡിതർക്കും പൂജ്യനായ മഹാനാരോ=
പ്രകൃത്യാ സർവ്വകാലവും വിനയമുള്ളോൻ.

27. കഃ കുലകമലദിനേശഃ സതി ഗുണവിഭവേഽപി യോ നമ്രഃ
കസ്യ വശേ ജഗദേതത് പ്രിയഹിതവചനസ്യ ധർമ്മനിരതസ്യ.
കുലമാകും കമലത്തെ വിരിക്കുമാദിത്യനാരോ=
ഗുണഗണമെഴുകിലും തലകുനിപ്പോൻ.
ഈയുലകം തൻവശത്തിൽ നിർത്തുവതാർ=ഗുണംചെയ്യു-
മിഷ്ടവാക്കുച്ചരിപ്പവനായ ധർമ്മിഷ്ഠൻ.

28 വിദ്വന്മനോഹരാ കാ സത്കവിതാ ബോധവനിതാ ച
കം ന സ്പൃശതി വിപത്തിഃ പ്രവൃദ്ധവചനാനുവർത്തിനം ദാന്തം
പണ്ഡിതന്മാരുടെമനം വശീകരിക്കുന്നതാരോ=
പതിരററകവിതയും വിദ്യയാം സ്ത്രീയും;
മുന്നിൽവരുമാപത്തുകൾപോലുമേശാതൊഴിവതാർ=
മൂത്തവർതൻമൊഴി കേട്ടുനടക്കും ശാന്തൻ.

29. കസ്മൈ സ്പൃഹയതി കമലാ ത്വനലസചിത്തായ നീതിവൃത്തായ
ത്യജതി ച കം സഹസാ ദ്വിജഗുരുസുരനിന്ദാകരം ച സാലസ്യം
മനസ്സിലാശയോടാരെ വരിക്കുന്നു മഹാലക്ഷ്മി=
മടിയനാവാതെ നീതിപുലർത്തുവോനെ;
നിത്യമവൾ വിട്ടൊഴിവതാരെ=ദേവദ്വിജഗുരു-
നിന്ദചെയ്യുന്നവനേയും മടിയനേയും.

30. കുത്ര വിധേയോ വാസഃ സജ്ജനനികടേഽഥവാ കാശ്യാം
കഃ പരിഹാര്യോ ദേശഃ പിശുനയുതോ ലുബ്ധഭൂപശ്ച.
നലമോടേ വാണിടുവാൻ പററിയതാം ദേശമേതോ=
നല്ലവർതന്നയൽപക്കം, മഥവാ കാശി.
പരിത്യജിക്കേണ്ടതായ ദേശമേതോ=ദുർജ്ജനങ്ങൾ
പാർക്കുമിടം, കൊതിയനാം മന്നനുള്ളേടം.

31. കേനാശോച്യഃ പുരുഷഃ പ്രണതകലത്രേണ ധീരവിഭവേന
ഇഹ ഭുവനേ കഃ ശോച്യഃ സത്യപി വിഭവേ ന യോ ദാതാ.
തൻവശമെന്നുള്ളമർത്ത്യൻ കഷ്ടതയിൽപെട്ടുപോകാ=
താഴ്മയുള്ളകളത്രവും, മികച്ചസ്വത്തും
പാരിലേററം ശോചനീയനെന്നുചൊൽവാൻതക്കവനാ_
പണമുണ്ടെങ്കിലുമാക്കും കൊടുത്തിടാത്തോൻ.

32. കിം ലഘുതായാ മൂലം പ്രാകൃതപുരുഷേഷു യാ യാച്ഞാ
രാമാദപി കഃ ശൂരഃ സ്മരശരനിഹതോ ന യശ്ചലതി.
നിലയുംവിലയുമിടിഞ്ഞീടുവാൻ കാരണമെന്തേ_
നീചജനങ്ങൾക്കുമുൻപിൽചെന്നു യാചിക്കൽ
കഥിക്കുക, രാമനേക്കാൾ ശൂരനേവൻ_കാമദേവൻ
കയത്തെയ്യും കണയേററാൽ കരൾവിങ്ങാത്തോൻ.

33. കിമഹർന്നിശമനുചിന്ത്യം ഭഗവച്ചരണം ന സംസാരഃ
ചക്ഷുഷ്മന്തോഽപ്യന്ധാഃ കേ സ്യുര്യേ നാസ്തികാ മനുജാഃ.
ഭക്തിപൂർവ്വം രാപകലും ഭാവനം ചെയ്യേണ്ടതെന്തേ-
ഭഗവത് പാദങ്ങളത്രേ-ഭവമല്ലല്ലോ.
കണ്ണുരണ്ടുമിരിക്കിലും കുരുടന്മാരാകുവതാർ=
കരളിൽദൈവമുണ്ടെന്നു കരുതിടാത്തോർ.

34. കഃ പങ്ഗുരിഹ പ്രഥിതോ വ്രജതി ച യോ വാർദ്ധകേ തീർത്ഥമ്
കിം തീർത്ഥമപി ച മുഖ്യം ചിത്തമലം യന്നിവർത്തയതി.
കിടയററമുടന്തനാർ=പുണ്യതീർത്ഥങ്ങളിൽപോകാൻ
കിഴവനായ്തീരുംവരെ കാത്തിരിക്കുന്നോൻ.
മുഖ്യമായതീർത്ഥമേതോ=മനസ്സിലുള്ളഴുക്കുകൾ
മുഴുവൻതുടച്ചുനീക്കാൻ കഴിയുംവസ്തു.

35. കിം സ്മർത്തവ്യം പുരുഷൈർഹരിനാമ സദാ ന യാവനീ ഭാഷാ
കോഹി ന വാച്യഃ സുധിയാ പരദോഷശ്ചാനൃതം തദ്വത്.
ഇടവിടാതോർത്തിരിക്കവേണ്ടതെന്തേ മർത്ത്യരെല്ലാം=
ഈശനാമം; വൈദേശികഭാഷയല്ലല്ലോ.
പറയരുതാത്തതെന്തേ നന്മകൊതിപ്പവരാരും=
പരദോഷം,അതുപോലെയസത്യവാക്കും.

36. കിം സംപാദ്യം മനുജൈർവിദ്യാ വിത്തം ബലം യശഃ പുണ്യമ്
കഃ സർവ്വഗുണവിനാശീ ലോഭഃ ശത്രുശ്ച കഃ കാമഃ.
വിഷമിച്ചും മർത്ത്യരെല്ലാം നേടിടേണ്ട വസ്തുവെന്തേ=
വിദ്യ, പുണ്യം, ധനം, ബലം, യശസ്സുമത്രേ.
നിഖിലഗുണവും നശിപ്പിപ്പതെന്തേ=ദുരാഗ്രഹം;
നിനയ്ക്കുകിൽ ശത്രുവാരോ–ധരിക്ക, കാമൻ.

37. കാ ച സഭാ പരിഹാര്യ്യാ ഹീനാ യാ വൃദ്ധസചിവേന
ഇഹ കുത്രാവഹിതഃ സ്യാന്മനുജഃ കില രാജസേവായാമ്
ഓർക്കിലേതുവിധമായാലൊഴിവാക്കീടേണം സഭ_
ഒരുവൃദ്ധമന്ത്രിപോലുമില്ലയെന്നാകിൽ.
കരുതിയിരിക്കവേണ്ടതേതുകാര്യ്യത്തിങ്കലാവോ=
കാണിയുംസംശയമില്ലാ, രാജസേവയിൽ.

38. പ്രാണാദപി കോ രമ്യഃ കുലധർമ്മഃ സാധുസങ്ഗശ്ച
കാ സംരക്ഷ്യാ കീർത്തിഃ പതിവ്രതാ നൈജബുദ്ധിശ്ച.
വിലയെഴും പ്രാണനേക്കാൾ രമ്യമെന്തേ=കുലത്തിനു
വിധിച്ചധർമ്മവും, പിന്നെസ്സജ്ജനസംഗം.
പണിപ്പെട്ടും കാത്തുസൂക്ഷിക്കേണ്ടതെന്തേ=നല്ലപേരും
പതിവ്രതവനിതയും സ്വന്തബുദ്ധിയും.

39. കാ കല്പലതാ ലോകേ സച്ഛിഷ്യായാർപ്പിതാ വിദ്യാ
കോഽക്ഷയവടവൃക്ഷഃ സ്യാദ്വിധിവത്സത്പാത്രദത്തദാനം യത്.
ഉലകിതിൽ പടരുന്ന കല്പവല്ലിയേതു്=ചൊല്ലാം,
ഉത്തമനാം ശിഷ്യനായിക്കൊടുത്തവിദ്യ.
വിളിപെററാരക്ഷയമാം വടവൃക്ഷമേതുഗുരോ_
വിധിപോലെവേണ്ടവനു കൊടുത്തദാനം.

40. കിം ശസ്ത്രം സർവ്വേഷാം യുക്തിർമ്മാതാ ച കാ ധേനുഃ
കിം നു ബലം യദ്ധൈര്യ്യം കോ മൃത്യുര്യദവധാനരഹിതത്വമ്.
സകലർക്കും പയററുവാനായുധമെന്തുള്ള_യുക്തി
സർവ്വസൌഖ്യമരുളിടുമമ്മയോ_ധേനു.
നിഖിലർക്കും ബലമായിട്ടെണ്ണുവാനെന്തുണ്ടു്_ധൈര്യ്യം
നിനയ്ക്കുകിൽ മൃത്യുവെന്തേ_ശ്രദ്ധയില്ലായ്മ.

(തുടരും)

# വിവേകാനന്ദസാഹിത്യസർവസ്വം.

ഭാരതത്തിന്റെ സാംസ്കാരിക നവോത്ഥാനത്തിന്ന് ഹേതുഭൂതന്മാരിൽ അഗ്രഗണ്യനാണ് ശ്രീ വിവേകാനന്ദസ്വാമികൾ. അനേകവർഷങ്ങളായി അടിമത്തത്തിൽ ആണ്ടുകിടന്നിരുന്ന ഭാരതീയരിൽ സ്വരാജ്യസ്നേഹവും 'സ്വാതന്ത്ര്യവാഞ്ഛയും ആത്മാഭിമാനവും ഉണ്ടാക്കിത്തീർക്കുന്നതിൽ അദ്ദേഹം വഹിച്ച പങ്ക് അതിമഹത്തായിട്ടുള്ളതാണ്. പല ആണ്ടുകളായുള്ള പാരതന്ത്ര്യത്തിന്റെ ഫലമായി ആത്മവിശ്വാസം നശിച്ച് സ്വന്തമായുള്ള മഹനീയമായ സംസ്കാരത്തെയും പാരമ്പര്യത്തെയും തീരെ വിസ്മരിച്ച് അനുകരണഭ്രാന്തിളകി അധഃപതനത്തിലേക്കാണ്ടുപോയിരുന്ന ഭാരതീയ ജനതയുടെ മുമ്പിൽ ഭാരതത്തിന്റേതായ അതുല്യമായ സംസ്കാരത്തിന്റെയും തത്വചിന്തയുടെയും മാഹാത്മ്യത്തെ തുറന്നുകാട്ടി പരമ്പരാഗതമായ തങ്ങളുടെ സംസ്കാരസമ്പത്തിൽ അഭിമാനത്തോടും ആത്മവീര്യത്തോടുംകൂടി ഉണർന്നു പ്രവർത്തിക്കേണ്ടതിന്റെ ആവശ്യകതയെപ്പററി അദ്ദേഹം ഉദ്ബോധിപ്പിച്ചു. പൗരാണികമായ ഒരു മഹനീയ സംസ്കാരത്തിന്റെ കേന്ദ്രമായ ഭാരതത്തിന്ന് ലോകത്തിന്റെ സാംസ്കാരികമായ അഭിവൃദ്ധിയിലേക്ക് അതിമഹത്തായ ഒരു സംഭാവന നൽകുവാനുണ്ടെന്ന് അദ്ദേഹം ഭാരതത്തിന്ന് വിവരിച്ചുകൊടുത്തു. മാത്രമല്ല, ശാന്തവും സമാധാനപൂർണ്ണവുമായ ഒരുജീവിതം വേണമെന്നാഗ്രഹിക്കുന്നവരും യഥാർത്ഥസുഖത്തിലേക്ക് ഉററു നോക്കുന്നവരുമായ എല്ലാ ജനങ്ങൾക്കുമുള്ള ഏക മാർഗ്ഗം ആർഷസന്ദേശം ചെവിക്കൊള്ളുകയും അനുസരിക്കുകയും മാത്രമാണെന്ന് അദ്ദേഹം ലോകത്തെ ബോദ്ധ്യപ്പെടുത്തി. അഭിനവവേദാന്തത്തിന്റെ പ്രവാചകനായ സ്വാമിജി സനാതനമതത്തിന്റെ ചരിത്രത്തിൽ നൂതനമായ ഒരു അദ്ധ്യായം തുറക്കുകയാണ് ചെയ്തതു്.

മഹത്തായ ഒരു സന്ദേശം ലോകത്തിന്ന് നൽകുവാൻ വേണ്ടിയായിരുന്നു സ്വാമിജിയുടെ ജനനം തന്നെ. ആദ്ധ്യാത്മികതയുടെ മൂർത്തിമദ്ഭാവവും യുഗാവതാരപുരുഷനുമായ ശ്രീരാമകൃഷ്ണദേവന്റെ വിദഗ്ദ്ധമായ പരിശീലനത്തിൻകീഴിൽ അദ്ദേഹത്തിൽ അതിനുവേണ്ട ശക്തിയും ഓജസ്സും പൂർണ്ണതയിലെത്തി. ഗുരുദേവന്റെ മഹാസമാധിക്കു ശേഷം കാശ്മീർ മുതൽ കന്യാകുമാരിവരെ അദ്ദേഹം നടത്തിയ പദയാത്രയിൽ ഭാരതത്തിന്റെ പ്രബലതകളും ദുർബ്ബലതകളും ഒരുപോലെ കണ്ടറിവാൻ അദ്ദേഹത്തിന്ന് കഴിഞ്ഞു. മാത്രമല്ല, ഭാരതത്തിന്റെ പണ്ടത്തെ അഭികാമ്യമായ ആ ഉച്ചാവസ്ഥയേയും ഇപ്പോഴത്തെ ദയനീയമായ നീചാവസ്ഥയേയും പററിയുള്ള ശരിയായ ഒരു ബോധവും അദ്ദേഹത്തിന്നുണ്ടായി. ഉജ്ജ്വലചരിതയായ മാതൃഭൂമിയുടെ ഇന്നത്തെ ശോചനീയാവസ്ഥ കണ്ട് അദ്ദേഹത്തിന്റെ ഹൃദയം അത്യന്തം അസ്വസ്ഥമായിത്തീർന്നു. താപഭാരംകൊണ്ട് വേദനിക്കുന്ന ഹൃദയത്തോടുകൂടി അദ്ദേഹം ഇന്ത്യയുടെ തെക്കെ അററത്തു് കടലിൽ സ്ഥിതിചെയ്യുന്ന ഒരു പാറപ്പുറത്തു ചെന്നിരുന്ന് ധ്യാനമഗ്നനായി. ഭാരതത്തിന്റെ സമുദ്ധരണത്തിന്നു വേണ്ടിയുള്ള പരിപാടികളെപ്പററി ഒരു ജ്ഞാനോദയം ഉണ്ടായതിന്നു ശേഷമാണ് അദ്ദേഹം അവിടെനിന്നും മടങ്ങിവരുന്നതു്. ആ പരിപാടികൾ പ്രായോഗികമാക്കുന്നതിന്ന് സഹായവും തേടിക്കൊണ്ടാണ് അദ്ദേഹം അമേരിക്കയിലേക്ക് പോകുന്നതു്. അതെ, അദ്ദേഹത്തിന്റെ സർവ്വോത്തരമായ സ്വദേശാഭിമാനം, സ്വന്തം സഹോദരരോടുള്ള സമുജ്ജ്വലമായ സ്നേഹം, അവർക്കുവേണ്ടി എന്തൊരു ത്യാഗവും ചെയ്യുവാനുള്ള സ്വയം സന്നദ്ധത ഇവയാണ് അദ്ദേഹത്തെ അമേരിക്കയിലേക്കു നയിച്ചതു്.

ഭാരതീയസംസ്കാരത്തിന്റെയും പാരമ്പര്യത്തിന്റെയും വേദാന്തമതത്തിന്റെയും ലോകോത്തരമായ മാഹാത്മ്യത്തെപ്പററി പ്രകീർത്തിക്കുവാനാണ് അദ്ദേ

വിവേകാനന്ദസാഹിത്യസർവ്വസ്വം. ഒന്നും രണ്ടും മൂന്നും ആറും ഭാഗങ്ങൾ. പ്രകാശകൻ, ഈശ്വരാനന്ദസ്വാമി, അദ്ധ്യക്ഷൻ, ശ്രീരാമകൃഷ്ണാശ്രമം, വിലങ്ങൻ, പുറനാട്ടുകര. P. O., തൃശ്ശൂർ Dt. വില ഓരോ ഭാഗത്തിന്നും 6 ക.

ഹം തന്റെ പാശ്ചാത്യരാജ്യങ്ങളിലുള്ള പ്രഭാഷണങ്ങളിലധികവും വിനിയോഗിച്ചതു്. പാശ്ചാത്യരുടെ ഇടയിൽ ഭാരതത്തെപ്പററിയുണ്ടായ തെററിദ്ധാരണകളെല്ലാം അദ്ദേഹം നീക്കി. അതോടെ ഭാരതം ഭരിക്കപ്പെടേണ്ട ഒരു രാജ്യമല്ലെന്നും ഭരിക്കുവാൻ കെല്പുള്ള ഒരു രാജ്യമാണെന്നും അവർ മനസ്സിലാക്കി. പാശ്ചാത്യരുടെ ഭൗതികപരിഷ്കാരമല്ല, ഭാരതത്തിന്റെ ആദ്ധ്യാത്മികസംസ്കാരമാണു് മനസ്സിന്നു് ശാന്തിയും സമാധാനവും നൽകി എളുപ്പത്തിൽ ജീവിതലക്ഷ്യത്തിലേക്കു് നയിക്കുന്നതെന്നു് അവരെ അസന്ദിഗ്ദ്ധമായ ഭാഷയിൽ അദ്ദേഹം മനസ്സിലാക്കി. ഇങ്ങനെ പാശ്ചാത്യഹൃദയങ്ങളിൽ ഭാരതത്തിന്നു് സുസ്ഥിരമായ ഒരു സ്ഥാനം നേടിക്കൊടുത്തതിന്നു ശേഷം ആലസ്യത്തിലും അടിമത്തത്തിലും ആണ്ടു് ഉറങ്ങിക്കിടന്നിരുന്ന സ്വസഹോദരന്മാരെ തട്ടിയുണർത്തുന്നതിന്നായി അദ്ദേഹം ഭാരതത്തിലേക്കുതന്നെ മടങ്ങി.

ഇത്രയും കാലത്തെ അനുഭവങ്ങളുടെ പരമ്പരകളിൽനിന്നുണ്ടായ ഹൃദയവികാസത്താൽ അദ്ദേഹം വിശ്വപ്രപഞ്ചത്തോളം വളർന്നിരുന്നുവെങ്കിലും ഭാരതമാതാവിന്റെ ഒരു അരുമമകനാണു് താനെന്നതിലദ്ദേഹം അഭിമാനംകൊണ്ടു. ഭാരതത്തിന്റെയും ഭാരതീയരുടേയും ഉയർച്ച മാത്രമായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. ഭാരതത്തിന്റെ ഭൂതകാലചരിത്രത്തിലഭിമാനം കൊള്ളുവാനും അതിന്റെ സംഭാവനയായ സമുന്നതസംസ്കാരത്തിലടിയുറച്ചുനില്ക്കുവാനും അദ്ദേഹം ഭാരതീയരെ ഉദ്ബോധിപ്പിച്ചു. വരുന്ന 50 കൊല്ലക്കാലത്തേക്കു് മററു ദേവീദേവന്മാരെയെല്ലാം മറന്നു് മാതൃഭാരതത്തെ ആരാധ്യദേവതയായി കാണുവാനാണദ്ദേഹം ഭാരതീയരോടാവശ്യപ്പെടുന്നതു്. അത്രമാത്രം ഭക്ത്യഭിമാനവിജൃംഭിതമായ ഹൃദയത്തോടും സ്വദേശാഭിമാനം അലതല്ലുന്ന മനസ്സോടും കൂടിയല്ലാതെ അദ്ദേഹത്തിന്നു് ഭാരതത്തെപ്പററി ഓക്കുവാൻപോലും സാധിച്ചിരുന്നില്ല. ഭാരതത്തിൽവെച്ചു് അദ്ദേഹം ചെയ്ത പ്രസംഗങ്ങളെല്ലാം മൃഗീയതയിലധഃപതിച്ചു കിടന്നിരുന്ന ഭാരതീയരെ മനുഷ്യത്വത്തിലേക്കും ക്രമേണ ദേവത്വത്തിലേക്കും ഉയർത്തുവാൻ ഉദ്ദേശിച്ചുകൊണ്ടുള്ളവയായിരുന്നു. ആദ്ധ്യാത്മികമായ ഭൂതകാലപാരമ്പര്യത്തിൽ ആധുനികമായ ശാസ്ത്രീയയുഗത്തിന്റെ നേട്ടങ്ങളെയും ഉൾക്കൊള്ളിച്ചുകൊണ്ടു് എങ്ങനെ ഭാരതീയർ തങ്ങളുടെ ഭാവിയെ കെട്ടിപ്പടുക്കണമെന്നുള്ളതിനെപ്പററി അദ്ദേഹം കൊടുക്കുന്ന ഉപദേശങ്ങൾ ഏതൊരു ഭാരതീയന്റെയും പ്രത്യേക ശ്രദ്ധക്കു വിഷയീഭവിക്കേണ്ടവയാണു്. ഓജസ്സും ബലവും വിശ്വാസവും ആത്മാർത്ഥതയും നിറഞ്ഞ ധീരന്മാരായ യുവാക്കന്മാരായി വളരുവാനാണദ്ദേഹം ആഹ്വാനം ചെയ്യുന്നതു്. ത്യാഗവും സേവനവുമാകുന്ന ദേശീയാദർശങ്ങളിൽ അടിയുറച്ചു് ആത്മാഭിമാനത്തിന്റെയും നിർഭയത്വത്തിന്റെയും പ്രതീകങ്ങളായിട്ടുള്ള കുറച്ചു യുവധീരന്മാരെ കിട്ടാമെങ്കിൽ ഭാരതത്തിന്റെ മുഖംതന്നെ മാററിത്തീക്കാമെന്നാണദ്ദേഹം പറയുന്നതു്. അതിന്നുള്ള പ്രചോദനമാണു് അദ്ദേഹത്തിന്റെ പ്രഭാഷണങ്ങളിൽ നാം കാണുന്നതു്. സ്വാമിജിയുടെ ബഹുമുഖമായ വ്യക്തിത്വത്തെയും അത്ഭുതകരമായ ഉൾക്കാഴ്ചയേയും അസാധാരണമായ ബുദ്ധിവൈഭവത്തെയും അനന്തമായ വിജ്ഞാനത്തെയും പ്രത്യക്ഷമാക്കിക്കാണിക്കുന്ന അദ്ദേഹത്തിന്റെ പ്രസംഗങ്ങളും പ്രബന്ധങ്ങളും പ്രഭാഷണങ്ങളും വേദവേദാന്തങ്ങളുടെ സന്ദേശത്തെ പ്രായോഗികമാക്കിക്കാണിക്കുന്നവയാണു്. ഒരു പ്രത്യേക ദേശത്തോ കാലത്തോ ഉള്ളവക്കു മാത്രമല്ല, ലോകത്തിലേതു കാലത്തും ഏതു ദേശത്തും ഉള്ളവക്കു മുഴുവൻ അവശ്യവിജ്ഞേയങ്ങളായ വിഷയങ്ങളാണവയിൽ അടങ്ങിയിട്ടുള്ളതു്.

ആധുനികകാലത്തിന്നനുസൃതമായ വിധത്തിൽ തങ്ങളുടെ മഹനീയമായ ലോകോത്തരപാരമ്പര്യത്തിന്നനുസരിച്ചു് ഒരു യഥാർത്ഥഭാരതീയനായി ജീവിക്കുവാൻ ആഗ്രഹിക്കുന്ന ഏതൊരാൾക്കും അവഗണിക്കുവാൻ കഴിയാത്ത വിവേകാനന്ദസാഹിത്യം ഇംഗ്ലീഷിൽ എട്ടു ഭാഗങ്ങളായി പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതു് ഇതിനകംതന്നെ പലക്കും പലവിധത്തിലും ഉത്തേജനം നൽകിയിട്ടുണ്ടു്. എന്നാൽ ആംഗലഭാഷാനഭിജ്ഞരായ പൊതുജനങ്ങൾക്കു് അവ ഉപയോഗപ്രദമാകുന്നില്ലല്ലോ എന്നു് പലരും വിചാരമഗ്നരാകാറുണ്ടു്. സ്വാമിജിയുടെ ജന്മശതാബ്ദിയാഘോഷിക്കുന്ന ഈ

വർഷത്തിൽ ആ കുറവു പരിഹരിക്കുവാൻ പല ദേശങ്ങളിലുമുള്ള പണ്ഡിതന്മാർ പരിശ്രമിക്കുന്നുണ്ട്. മലയാളത്തിൽ ആ ന്യൂനത പരിഹരിക്കുവാനും സ്വാമിജിയുടെ ഉത്തേജകങ്ങളായ ആശയങ്ങൾക്ക് കേരളീയരുടെ ഇടയിൽ പ്രചാരമുണ്ടാക്കുവാനുമായി തൃശ്ശൂർ വിലങ്ങനിലുള്ള ശ്രീരാമകൃഷ്ണാശ്രമത്തിൽനിന്നും തുടങ്ങിയിട്ടുള്ള പരിശ്രമത്തിന്റെ ആദ്യഫലങ്ങൾ ഇന്ന് മലയാളികൾക്ക് അനുഭവിക്കാറായിരിക്കുന്നു. സ്വാമിജിയുടെ പ്രസംഗങ്ങൾ, ലേഖനങ്ങൾ, സംഭാഷണങ്ങൾ, കവിതകൾ, സൂക്തങ്ങൾ മുതലായവയുടെ സമ്പൂർണ്ണസമാഹാരമായി പ്രസിദ്ധപ്പെടുത്തുവാനുദ്ദേശിക്കുന്ന വിവേകാനന്ദസാഹിത്യസർവ്വസ്വത്തിന്റെ ഒന്നും രണ്ടും മൂന്നും ആറും ഭാഗങ്ങൾ അവർ പൊതുജനങ്ങളുടെ മുമ്പിൽ സമർപ്പിച്ചുകഴിഞ്ഞിരിക്കുന്നു. ഓരോ ഭാഗവും സ്വയം സമ്പൂർണ്ണമാകയാൽ നാലും അഞ്ചും ഭാഗങ്ങൾ പ്രസിദ്ധപ്പെടുത്താത്തതിനാൽ അനുവാചകന്മാർക്ക് യാതൊരു വിഷമവും നേരിടുന്നില്ല. ഒന്നാം ഭാഗത്തിൽ മനുഷ്യന് ജീവിതലക്ഷ്യപ്രാപ്തിക്ക് അവശ്യവിജ്ഞേയങ്ങളായ കർമ്മയോഗവും രാജയോഗവും ഭക്തിയോഗവും അടങ്ങിയിരിക്കുന്നു. രണ്ടാംഭാഗം ജ്ഞാനയോഗത്തിന്റെ വിവരണവും അതിനെപ്പററിയുള്ള പ്രസംഗങ്ങളുമാണ്. ഭാരതത്തെയും ഭാരതീയരെയും സംബന്ധിച്ച് ഭാരതത്തോടായി അദ്ദേഹം ചെയ്തിട്ടുള്ള ഉജ്ജ്വലപ്രഭാഷണങ്ങൾ മൂന്നാംഭാഗത്തിലടങ്ങിയിരിക്കുന്നു. ആറാംഭാഗത്തിൽ അദ്ദേഹത്തിന്റെ സംഭാഷണങ്ങളെ സ്വാമിശിഷ്യസംവാദം, അമൃതഭാഷണം, ചോദ്യോത്തരങ്ങൾ, കൂടിക്കാഴ്ചകൾ എന്നു നാലായി തരംതിരിച്ചിരിക്കുന്നു. ഇവയിൽ ഒന്നും രണ്ടും ഭാഗങ്ങളിൽ ശ്രുതിസ്മൃതി പുരാണങ്ങളിൽനിന്ന് സ്വാമിജിയുടെ ആശയങ്ങൾക്ക് അനുസൃതങ്ങളായ ഭാഗങ്ങൾ തിരഞ്ഞെടുത്ത് ചുവട്ടെഴുത്തായി ചേർത്തിട്ടുള്ളത് ഗവേഷണകുതുകികൾക്ക് സഹായകമായേക്കാം. കൂടാതെ ഓരോ ഭാഗത്തിന്റെയും അവസാനത്തിൽ കൊടുത്തിട്ടുള്ള ഗ്രന്ഥസൂചി, വാക്യസൂചി, വിഷയസൂചി, മൂലസൂചി മുതലായവ ഏവർക്കും സൗകര്യവും സഹായകവുമായിത്തീരുന്നതാണ്. തർജ്ജമ നിർവ്വഹിച്ചിട്ടുള്ളത് മൂലത്തിലെ ആശയങ്ങൾ ചോർന്നുപോകാതെ ഭംഗിയായി ഭാഷയിലാക്കുവാൻ കെല്പുള്ള വിദഗ്ദ്ധന്മാരാണ്. അച്ചടിയും കെട്ടും മട്ടും രൂപവുമെല്ലാം ആധുനികകാലത്തിന്നനുയോജ്യമായവിധത്തിൽ മെച്ചപ്പെട്ടിട്ടുണ്ടെന്നുള്ളത് പ്രശംസാവഹമാണ്. എന്നാൽ കണ്ണുകൾക്ക് അധികം കഷ്ടപ്പാട് കൊടുക്കാതിരിക്കുവാൻ വേണ്ടി കുറച്ചുകൂടി വലിയ ടൈപ്പുകൾ കുറച്ചുകൂടി ഇടവിട്ട് അടിക്കാമായിരുന്നു എന്ന് ചിലർക്കു തോന്നിയേക്കാം. പക്ഷെ എത്രയും ചുരുങ്ങിയ സ്ഥലത്ത് എത്രയും കൂടുതൽ വിഷയം ഉൾക്കൊള്ളിക്കണമെന്നുള്ള പ്രസാധകരുടെ പ്രതീക്ഷ ഇതിന്ന് പ്രതിബന്ധമായി നില്ക്കുന്നു. മാത്രമല്ല, കഴിയുന്നത്ര വില ചുരുക്കി ഏററവുമധികം കേരളീയരെക്കൊണ്ടിതു വായിപ്പിക്കണമെന്നുള്ള അവരുടെ ഉദ്ദേശവും അഭിനന്ദനാർഹമാണ്.

"എനിക്ക് എന്റേതായ ഒരു ഇച്ഛാശക്തിയുണ്ട്, എന്റേതായ ചില അനുഭവങ്ങളുണ്ട്, ലോകത്തിന്നായി ഒരു സന്ദേശവുമുണ്ട്. നിർഭയനായി ഭവിഷ്യത്തിനെ വകവെക്കാതെ ഞാനതു നൽകുകതന്നെ ചെയ്യും. പരിഷ്കർത്താക്കന്മാരോട്, അവരിലാരെക്കാളും വലിയ പരിഷ്കർത്താവാണ് ഞാനെന്ന വസ്തുത ചൂണ്ടിക്കാട്ടും, അല്പാല്പം പരിഷ്കരിക്കാനാണ് അവരാഗ്രഹിക്കുന്നത്. ആമൂലാഗ്രം പരിഷ്കാരമാണെനിക്കു വേണ്ടത്. ഞങ്ങൾക്കു തമ്മിലുള്ള വ്യത്യാസം രീതിയിലാണ്. അവരുടെ രീതി സംഹാരമാണ്, എന്റേതു സൃഷ്ടിയും." എന്നുള്ള സ്വാമിജിയുടെ തന്നെ വാചകങ്ങളാണ് അദ്ദേഹത്തിന്റെ ഓരോ പ്രസംഗങ്ങൾ വായിക്കുമ്പോഴും നമുക്കോർമ്മ വരിക. അചഞ്ചലമായ സത്യം നിഷ്കളങ്കമായ മനസ്സ്, അന്യോന്യമുള്ള വിദ്വേഷമില്ലായ്മ, ആത്മാർത്ഥമായ സ്വാർത്ഥരാഹിത്യം, പരിപൂർണ്ണമായ ഈശ്വരവിശ്വാസം മുതലായ മൗലികതത്വങ്ങളിൽ അടിയുറച്ചു നിന്നുകൊണ്ട് യഥാർത്ഥമായ മനസ്സംസ്കരണവും ഹൃദയവികാസവും സിദ്ധിക്കുവാൻവേണ്ടി ശ്രമിക്കുകയാണ് ശാശ്വതമായ ശാന്തിക്കുള്ള മാർഗ്ഗമെന്നദ്ദേഹം ഊന്നിപ്പറയുന്നു. ശാന്തിയും സമാധാനവും സുഖവും നിറഞ്ഞ ഒരു ജീവിതം നയിക്കണമെന്നാശിക്കുന്നവരും അതിന്നനുസൃത

മായ വിധത്തിൽ തങ്ങളുടെ അനന്തരഗാമികളെ വളർത്തിക്കൊണ്ടു വരണമെന്നാഗ്രഹിക്കുന്നവരുമായ കേരളീയരിൽ ഓരോരുത്തരുടേയും ഗൃഹങ്ങളിൽ വിവേകാനന്ദസാഹിത്യസർവസ്വത്തിന്റെ ഓരോ കോപ്പിയെങ്കിലും ഉണ്ടായിരിക്കേണ്ടതാണ്; ഓരോരുത്തരും അവയിലെ ജീവിതസന്ദായകങ്ങളായ ആശയങ്ങളെ ഉൾക്കൊള്ളുവാനും പ്രായോഗികമാക്കുവാനും പരിശ്രമിക്കേണ്ടതാണ്. എന്നാൽ മാത്രമേ നമുക്കു നമ്മുടെ നാടിനെ പുനരുജ്ജീവിപ്പിക്കുവാനും തദ്വാരാ ധർമ്മത്തിലൂടെയും ആദ്ധ്യാത്മികതയിലൂടെയും ലോകത്തെ മുഴുവൻ കീഴടക്കുവാനും കഴികയുള്ളു. അതു് ലോകത്തിന്റെ ആവശ്യമാണ്. അതില്ലെങ്കിൽ ലോകം നാശമടയും. ഇതായിരുന്നു സ്വാമിജിയുടെ ജീവിതസ്വപ്നവും.

സ്വാമി ശുദ്ധാനന്ദ.

# ഗുരുഭക്തിയും ശിഷ്യപ്രീതിയും

(91-ാംപേജിൽനിന്നും തുടർച്ച)

ചില അവസരങ്ങളിൽ നരേന്ദ്രൻ തന്റെ അഭിപ്രായത്തിലും വിശ്വാസത്തിലും അത്യുഗ്രമായ തീക്ഷ്ണത പ്രകടിപ്പിച്ചിരുന്നു. പരമാർത്ഥതത്വം എല്ലാ പ്രകാരത്തിലും അന്വേഷിച്ചറിയുന്നതിന് നരേന്ദ്രനെ ശ്രീരാമകൃഷ്ണദേവൻ പ്രേരിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തിരുന്നു. കാലക്രമത്തിൽ എല്ലാ മതങ്ങളും ഒരേ തത്വത്തെ പ്രകാശിപ്പിക്കുന്നവയാണെന്നും എല്ലാ ആത്മീയസാധനകളും ഒരേ ലക്ഷ്യത്തിലെത്തിക്കാൻ പര്യാപ്തങ്ങളാണെന്നും നരേന്ദ്രനു ബോദ്ധ്യമായി അതോടെ അദ്ദേഹത്തിന്റെ പിടിവാശം തിരോഭവിച്ചു.

വിഗ്രഹാരാധനയെ സംബന്ധിച്ച് നരേന്ദ്രൻ പലപ്പോഴും ശ്രീരാമകൃഷ്ണദേവനുമായി വാദപ്രതിവാദത്തിൽ ഏർപ്പെട്ടിരുന്നു. വിഗ്രഹാരാധനയുടെ തത്വം നരേന്ദ്രനെ ബോദ്ധ്യപ്പെടുത്തിക്കൊടുക്കാൻ പ്രയാസമായിത്തോന്നിയതിനാൽ അദ്ദേഹം നരേന്ദ്രനോടിവിധം ചോദിച്ചു. "ഞാൻ ആരാധിക്കുന്ന ജഗന്മാതാവിൽ വിശ്വസിക്കുന്നില്ലെങ്കിൽ പിന്നെ എന്തിനാണു നീ ഇവിടെ വരുന്നതു്?" "ഞാൻ ഇവിടെ വരുന്നതുകൊണ്ടു് ജഗന്മാതാവിന്റെ ഇവിടുത്തെ വിഗ്രഹത്തിൽ വിശ്വസിക്കണമെന്നർത്ഥമില്ല." എന്നു് നരേന്ദ്രൻ ഒരു ക്ലേശലും കൂടാതെ മറുപടിയും പറഞ്ഞു.

"ശരി, അധികം താമസിയാതെ ഞാൻ പൂജിക്കുന്ന ദേവിയിൽ നീ വിശ്വസിക്കുക മാത്രമല്ല ആ ദേവിയുടെ നാമമാത്രശ്രവണത്തിൽ കണ്ണുനീർ പൊഴിച്ചു കരയുകയും കൂടി ചെയ്യും" എന്നു് ശ്രീരാമകൃഷ്ണദേവനും പ്രസ്താവിച്ചു. പിന്നീടു മററു ഭക്തന്മാരോടായിട്ടു് "ഈ കുട്ടിക്കു ജഗദീശ്വരന്റെ രൂപത്തിൽ വിശ്വാസമില്ല. എന്റെ അവാങ്മനസഗോചരമായ ആനന്ദാനുഭൂതി വെറും വ്യാമോഹം മാത്രമാണെന്നാണ് അയാളുടെ അഭിപ്രായം. എന്നിരുന്നാലും അവൻ നല്ല സംസ്കാരമുള്ള ഒരു കുട്ടിയാണ്. നേരിട്ടു ബോധ്യം വന്നെങ്കിലല്ലാതെ ഒന്നിലും വിശ്വസിക്കുകയില്ല. അവനു നല്ല പഠിപ്പും വിവേകവുമുണ്ടു്."

രാധയുടേയും കൃഷ്ണന്റെയും പ്രേമബന്ധത്തെപ്പററി നരേന്ദ്രനും ശ്രീരാമകൃഷ്ണദേവനും തമ്മിൽ പല തർക്കങ്ങളും ഉണ്ടായിട്ടുണ്ടു്. ചരിത്രപരമായി അവരുടെ കഥ വാസ്തവമല്ലെന്നും അവരുടെ പ്രേമബന്ധം അധാർമ്മികവും അനിഷേധ്യവുമാണെന്നുമായിരുന്നു നരേന്ദ്രന്റെ അഭിപ്രായം. ഇതു കേട്ടിട്ടു് ശ്രീരാമകൃഷ്ണദേവൻ പറഞ്ഞതിതാണ്: "ചരിത്രദൃഷ്ട്യാ രാധ ജീവിച്ചിരുന്നില്ലെങ്കിൽ അങ്ങനെയായിക്കൊള്ളട്ടെ. ആ കഥ ഏതെങ്കിലും ഒരു ഭക്തന്റെ ഭാവനയിൽനിന്നും ഉടലെടുത്തതായിക്കൊള്ളട്ടെ. പ

ക്ഷേ ജഗദീശ്വരന്റെ പേരിൽ രാധയ്ക്കും ഗോപിമാർക്കും ഉണ്ടായ ദിവ്യപ്രേമവും അഭിവാഞ്ഛയും നിങ്ങൾക്കെന്തുകൊണ്ട് ഉണ്ടായിക്കൂടാ? ആ കഥയ്ക്കു വലിയ പ്രാധാന്യം നിങ്ങൾ കല്പിക്കുന്നതെന്തിനാണ്? ഭഗവാന്റെ പേരിൽ അവർക്കുണ്ടായിരുന്ന പ്രേമവും ഭക്തിയും, ഭഗവദ്ദർശനത്തിനു അവർ പ്രകടിപ്പിച്ച അഭിലാഷവും നിങ്ങൾക്കും ഉണ്ടാകുവാൻ ശ്രമിക്കുക.”

നരേന്ദ്രന് അദ്വൈതവേദാന്തതത്ത്വങ്ങൾ മനസ്സിലാക്കിക്കൊടുക്കാനായിരുന്നു അദ്ദേഹത്തിന്റെ ആദ്യത്തെ ഉദ്യമം. അതിനുവേണ്ടി അദ്വൈതസിദ്ധാന്തങ്ങൾ ഉൾക്കൊള്ളുന്ന അഷ്ടാവക്രസംഹിതയിലെ ഭാഗങ്ങളും അദ്വൈതപരമായ മററു ചില പുസ്തകങ്ങളും നരേന്ദ്രനെക്കൊണ്ട് ഉറക്കെ വായിപ്പിച്ചിരുന്നു. ബ്രഹ്മസമാജക്കാരുടെ അഭിപ്രായങ്ങളിൽ ഉറച്ച വിശ്വാസിയായിരുന്ന നരേന്ദ്രനു ആ പുസ്തകങ്ങളെല്ലാം നിരീശ്വരപരമാണെന്നും അതിനാൽ നിഷേധിക്കപ്പെടേണ്ടവയാണെന്നും തോന്നിയിരുന്നു. അതുകൊണ്ട് നരേന്ദ്രൻ ഇപ്രകാരം അഭിപ്രായം പ്രകടിപ്പിച്ചു. “സൃഷ്ടികർത്താവായ ഈശ്വരനും ഞാനും ഒന്നാണെന്നു പറയുന്നതിലും വലിയ പാപം മറെറന്താണ്? ഞാൻ ഈശ്വരൻ, നിങ്ങളും ഈശ്വരൻ, സൃഷ്ടിക്കപ്പെട്ട എല്ലാം ഈശ്വരൻ—ഇതിനേക്കാൾ വലിയ വിഡ്ഢിത്തം ഇനിയെന്താണുള്ളത്? ഇതെല്ലാം എഴുതിവെച്ചവർ ബുദ്ധിഭ്രമമുള്ളവരായിരുന്നിരിക്കണം.” നരേന്ദ്രന്റെ ഈ തുറന്ന അഭിപ്രായം കേട്ട് കൌതുകത്തോടെ ശ്രീരാമകൃഷ്ണദേവൻ പറഞ്ഞു: “ഋഷിപുംഗവന്മാരുടെ അഭിപ്രായം നിങ്ങൾ സ്വീകരിക്കുകയില്ലായിരിക്കാം. പക്ഷെ അവരെ നിന്ദിക്കാൻ നിങ്ങൾക്കെങ്ങിനെ മനസ്സുവരുന്നു? ഈശ്വരന്റെ അനന്തതക്കു വരമ്പിടുന്നതെങ്ങിനെ? സത്യസ്വരൂപനായ ജഗദീശ്വരനോടു പ്രാർത്ഥിക്കുകയും നിങ്ങൾക്കിണങ്ങിയ ഏതെങ്കിലും ഒരു ഭാവത്തിൽ ഈശ്വരനെ വിശ്വസിക്കുകയും ചെയ്യുക.” ഇതുകൊണ്ടൊന്നും നരേന്ദ്രൻ കീഴ്‌വഴങ്ങിയില്ല. യുക്തിക്കു ചേരാത്തതൊന്നും നരേന്ദ്രൻ വിശ്വസിച്ചിരുന്നില്ല. അതുകൊണ്ട് അദ്വൈതസിദ്ധാന്തങ്ങളെ സർവ്വവിധേനയും നരേന്ദ്രൻ എതിർത്തിരുന്നു.

നരേന്ദ്രൻ ജ്ഞാനമാർഗ്ഗമവലംബിയാണെന്നു മനസ്സിലാക്കിയ ശ്രീരാമകൃഷ്ണദേവൻ അദ്വൈതസിദ്ധാന്തങ്ങളെപ്പററിത്തന്നെ കൂടക്കൂടെ സംസാരിക്കുവാൻ തീരുമാനിച്ചു. ഒരുദിവസം ജീവാത്മപരമാത്മാക്കളുടെ അഭേദത്തെപ്പററി നരേന്ദ്രനെ മനസ്സിലാക്കുവാൻ ശ്രീരാമകൃഷ്ണദേവൻ ചെയ്ത ശ്രമം ഫലിച്ചില്ല. നരേന്ദ്രൻ മുറിവിട്ടിറങ്ങി പ്രതാപ്ചന്ദ്രഹസ്രാ എന്നയാളുടെ അടുത്തുചെന്ന് “ഈ ഭരണി ഈശ്വരൻ, ഈ കുപ്പി ഈശ്വരൻ, നാമും ഈശ്വരൻ. ഇതിനേക്കാൾ അബദ്ധം മറെറാന്നില്ല.” എന്നു പറഞ്ഞു ചിരിച്ചു. നരേന്ദ്രന്റെ ചിരി കേട്ട് ശ്രീരാമകൃഷ്ണദേവൻ അർദ്ധബാഹ്യജ്ഞനായി അവിടെ വന്ന് “നിങ്ങൾ എന്തിനെപ്പററിയാണു സംസാരിക്കുന്നത്?” എന്ന് ഒരു പുഞ്ചിരിയോടെ ചോദിക്കുകയും നരേന്ദ്രനെ തൊട്ടുകൊണ്ട് സമാധിയിൽ ലയിക്കുകയും ചെയ്തു. ആ സ്പർശംകൊണ്ടു തനിക്കുണ്ടായ അനുഭവം നരേന്ദ്രൻ ഇപ്രകാരം വിവരിച്ചിട്ടുണ്ട്. “ആ ദിവ്യസ്പർശം എന്റെ മനസ്സിൽ ഒരു വലിയ മാററം ഉളവാക്കിത്തീർത്തു. ഈ പ്രപഞ്ചത്തിൽ ഈശ്വരനല്ലാതെ മറെറാന്നുമില്ലെന്നു കണ്ട് ഞാൻ സ്തബ്ധനായിപ്പോയി. അതെനിക്കു നല്ലവണ്ണം ബോധ്യമായെങ്കിലും ആ അഭിപ്രായം എത്രനേരം നിലനില്ക്കുമെന്നറിയാൻ ഞാൻ മൌനം അവലംബിച്ചു. ആ ദിവസം മുഴുവനും ആ അനുഭവം നിലനിന്നു. ഞാൻ വീട്ടിലേക്കു മടങ്ങി. അവിടെയും എല്ലാം ബ്രഹ്മമയമായിത്തന്നെ കണ്ടു. ഞാൻ ആഹാരം കഴിക്കാനിരുന്നു—ആഹാരം, പാത്രങ്ങൾ. വിളമ്പിയ ആൾ എല്ലാം ബ്രഹ്മം! ഞാനും ബ്രഹ്മം! ബ്രഹ്മമല്ലാതെ മറെറാന്നും ഞാൻ കണ്ടില്ല. ഞാൻ ഒന്നോ രണ്ടോ ഉരുള കഴിച്ചശേഷം അനങ്ങാതെ ഇരുന്നു. ‘നീ എന്താണ് അനങ്ങാതെ ഇരിക്കുന്നത്?’ എന്ന അമ്മയുടെ ചോദ്യം കേട്ട ഞാൻ ഞെട്ടിപ്പോയി. ഭക്ഷണം കഴിച്ചപ്പോഴും കിടന്നു വിശ്രമിച്ചപ്പോഴും കോളേജിൽ പോയപ്പോഴും എന്നു വേണ്ട സദാ സമയവും അതേ അനുഭവംതന്നെ. ഞാൻ തെരുവുകളിൽക്കൂടി നടന്നപ്പോൾ

വണ്ടികൾ അങ്ങോട്ടുമിങ്ങോട്ടും പോകുന്നതു കണ്ടെങ്കിലും വഴി മാറിക്കൊടുക്കണമെന്നു തോന്നിയില്ല. എന്റെ അവയവങ്ങൾ മരവിച്ചുപോയതുപോലെ എനിക്കുതോന്നി. ഞാൻ ഭക്ഷണം കഴിച്ചിട്ടു യാതൊരു രുചിയും തോന്നിയില്ല; മററാരോ ഭക്ഷണം കഴിക്കുന്നതുപോലെയാണ് എനിക്കനുഭവപ്പെട്ടതു്. ചിലപ്പോൾ ഭക്ഷണം കഴിക്കുന്നതിനിടക്കുപോയി കിടന്നിരുന്നു. അല്പസമയം കഴിഞ്ഞു് വീണ്ടും വന്നു് ആഹാരം കഴിക്കുകയും ചെയ്തിരുന്നു. തത്ഫലമായി ചിലദിവസം വളരെയധികം ഭക്ഷിച്ചിരുന്നു. എന്നാൽ ഇതൊന്നും എനിക്കുപദ്രവമുണ്ടാക്കിയില്ല. ഈ വിധമുള്ള ചേഷ്ടകൾ കണ്ടു പരിഭ്രമിച്ച അമ്മ എനിക്കെന്തോ കുഴപ്പം സംഭവിച്ചിട്ടുണ്ടെന്നും അധികം നാൾ ജീവിച്ചിരിക്കുകയില്ലെന്നും കരുതി ഭയപ്പെട്ടു. മേല്പറഞ്ഞ അനുഭവങ്ങൾക്കു അല്പം ഒരു മാററം വന്നപ്പോൾ ഈ ലോകമെല്ലാം ഒരു സ്വപ്നപ്രപഞ്ചംപോലെ കാണപ്പെട്ടു. കോൺവാലീസ് സ്ക്വയറിൽകൂടി നടന്നപ്പോൾ അവിടെ കണ്ട ഇരുമ്പഴികൾ വാസ്തവത്തിൽ ഉള്ളതോ അഥവാ സ്വപ്നത്തിൽ കണ്ടതോ എന്നു തീരുമാനിക്കുവാൻ വേണ്ടി ഞാൻ എന്റെ തല ആ അഴികളിൽ മുട്ടിച്ചുനോക്കി. ഈ അനുഭവം കുറച്ചു ദിവസങ്ങൾ നീണ്ടുനിന്നു. എന്റെ അനുഭവം സാധാരണനിലയിലായപ്പോൾ അദ്വൈതസിദ്ധാന്തത്തിന്റെ ഒരു മിന്നൊളി എനിക്കുണ്ടായെന്നു ബോധ്യമായി. തന്മൂലം വേദങ്ങളിലും മററും പ്രതിപാദിക്കുന്ന തത്വങ്ങൾ അവാസ്തവങ്ങളല്ലെന്നു് എനിക്കുറപ്പായി. അന്നു മുതൽ അദ്വൈതസിദ്ധാന്തങ്ങളെ നിരസിക്കുവാൻ എനിക്കു കഴിഞ്ഞിട്ടില്ല.

അത്ര മഹത്വമുള്ളതായിരുന്നു ശ്രീരാമകൃഷ്ണദേവന്റെ ഉപദേശങ്ങളും നരേന്ദ്രനു ലഭിച്ച ആദ്ധ്യാത്മിക പരിശീലനങ്ങളും. കാലക്രമേണ നരേന്ദ്രന്റെ സംശയങ്ങൾ മാറി. അദ്ദേഹത്തിൽ ജ്ഞാനദീപം പ്രകാശിച്ചു; അജ്ഞാനാന്ധകാരം വിട്ടു മാറി. നരേന്ദ്രൻ നാനാത്വത്തിൽ ഏകത്വം ദർശിച്ചു; സംസാരബന്ധങ്ങളിൽനിന്നും വിമുക്തനായി അനന്തമായ സ്വാതന്ത്ര്യവും കൈവരുത്തി. അദ്ദേഹം ആപേക്ഷികമായ നാമരൂപപ്രപഞ്ചത്തിൽനിന്നും ഉയർത്തപ്പെട്ടു. ഇന്ദ്രിയങ്ങൾക്കും മനസ്സിനും അതീതമായ ആ സച്ചിദാനന്ദബ്രഹ്മാനുഭൂതിയിലേക്കു നരേന്ദ്രൻ ആനയിക്കപ്പെട്ടു. ഇതോടെ നരേന്ദ്രനു ശ്രീരാമകൃഷ്ണദേവനിലുണ്ടായിരുന്ന വിശ്വാസവും ബഹുമാനവും ആയിരംമടങ്ങു വർദ്ധിച്ചു; അദ്ദേഹത്തെ ആദ്ധ്യാത്മികതയുടെ ഒരു മൂർത്തീകരണമായി സ്വീകരിക്കാൻ തുടങ്ങി.

ശ്രീരാമകൃഷ്ണദേവൻ തന്റെ ശിഷ്യന്മാരോടു കൂടക്കൂടെ ഇപ്രകാരം പറയുമായിരുന്നു. "നാണയനോട്ടക്കാരൻ ഒരു നാണയം തിരിച്ചും മറിച്ചും നോക്കിയും തറയിലിട്ടു നോക്കിയും മററും പരിശോധിക്കുന്നതുപോലെ നിങ്ങൾ എന്നെയും പരീക്ഷിക്കുക. നിങ്ങൾ പരിപൂർണ്ണമായി പരീക്ഷിച്ചശേഷമല്ലാതെ എന്നെ വിശ്വസിക്കണ്ട." ഒരു ദിവസം നരേന്ദ്രൻ ദക്ഷിണേശ്വരത്തു, ശ്രീരാമകൃഷ്ണദേവന്റെ മുറിയിൽ ചെന്നപ്പോൾ അവിടെ ശ്രീരാമകൃഷ്ണദേവൻ ഉണ്ടായിരുന്നില്ല. അതു് അദ്ദേഹത്തെ പരീക്ഷിക്കാനുള്ള ഒരു അവസരമായി നരേന്ദ്രൻ കരുതി. അദ്ദേഹത്തിന്റെ കാഞ്ചനത്യാഗം എത്രത്തോളമുണ്ടെന്നു പരീക്ഷിക്കാൻ നരേന്ദ്രൻ തീരുമാനിച്ചു. ഒരു വെള്ളിരൂപം എടുത്തു് ശ്രീരാമകൃഷ്ണദെവന്റെ കിടക്കയുടെ അടിയിൽ വെച്ചിട്ടു് നരേന്ദ്രൻ മുറിവിട്ടിറങ്ങി പഞ്ചവടിയിലേക്കു പോയി. ശ്രീരാമകൃഷ്ണദേവൻ മടങ്ങി മുറിയിൽവന്നു് കിടക്കയിൽ ഇരുന്നപ്പോൾ ദുഃസഹമായ വേദന അനുഭവപ്പെട്ടതുകൊണ്ടു് അദ്ദേഹം ഉടനെത്തന്നെ കിടക്കയിൽനിന്നും എഴുന്നേററു മാറി. മടങ്ങിവന്ന നരേന്ദ്രനും ഇതു നോക്കിക്കൊണ്ടു മൌനമായിനിന്നു.. ഒരു പരിചാരകൻ വന്നു് കിടക്കയിലെ വിരിപ്പെടുത്തു കുടഞ്ഞപ്പോൾ നരേന്ദ്രൻ വെച്ചിരുന്ന നാണയം താഴെ വീണു. നരേന്ദ്രൻ നിശ്ശബ്ദമായി ഇറങ്ങിപ്പോയി. നരേന്ദ്രൻ തന്നെ പരീക്ഷിച്ചതാണെന്നറിഞ്ഞു് ശ്രീരാമകൃഷ്ണദേവൻ സന്തോഷിക്കുകയും ചെയ്തു.

ശ്രീരാമകൃഷ്ണദേവനും തന്റെ ശിഷ്യരെ പലവിധത്തിൽ പരീക്ഷിച്ചിരുന്നു. ഒരിക്കൽ നരേന്ദ്രന്റെ ശരീരം ആസകലം പരിശോധിച്ചശേഷം ശ്രീരാമ

കൃഷ്ണദേവൻ പറഞ്ഞു; "നല്ല ലക്ഷണമൊത്ത ശരീരമാണ് നിനക്കുള്ളത്. പക്ഷെ ഉറങ്ങുന്ന സമയത്ത് ശക്തിയായി ശ്വസിക്കുന്നു എന്ന ഒരു ദൂഷ്യമുണ്ട്. അപ്രകാരം ശ്വസിക്കുന്നവർക്ക് ആയുസ്സ് കുറവാണെന്നാണ് യോഗികൾ പറയുന്നത്." മറ്റൊരവസരത്തിൽ അദ്ദേഹം പറഞ്ഞതിപ്രകാരമാണ്; "നിന്റെ കണ്ണുകൾ നീയൊരു ശുഷ്കജ്ഞാനിയല്ലെന്ന് വെളിപ്പെടുത്തുന്നു. നിന്നിൽ നിഷ്കപടമായ ഭക്തിയും അഗാധജ്ഞാനവും കുടികൊള്ളുന്നുണ്ട്." ഇപ്രകാരമുള്ള പരീക്ഷണങ്ങൾമൂലം നരേന്ദ്രൻ അസാധാരണമായ ആധ്യാത്മികശക്തിയുള്ളവനും ധൈര്യവാനും ഇന്ദ്രിയസംയമിയും ത്യാഗശീലനുമാണെന്ന് ശ്രീരാമകൃഷ്ണദേവൻ മനസ്സിലാക്കിയിരുന്നു.

മറ്റൊരവസരത്തിൽ നരേന്ദ്രനെ ശ്രീരാമകൃഷ്ണദേവൻ പരീക്ഷിച്ചതു് താഴെ പറയുംപ്രകാരമാണ്:– നരേന്ദ്രൻ ഒരു ദിവസം ദക്ഷിണേശ്വരത്തുവന്ന് ശ്രീരാമകൃഷ്ണദേവനെ നമസ്കരിച്ചിട്ട് അദ്ദേഹത്തിന്റെമുമ്പിൽ ഇരുന്നു. കുറെ സമയമിരുന്നിട്ടും ശ്രീരാമകൃഷ്ണദേവൻ നരേന്ദ്രനോട് ഒരക്ഷരംപോലും സംസാരിച്ചില്ല. ശ്രീരാമകൃഷ്ണദേവൻ എന്തെങ്കിലും ആലോചിച്ചുകൊണ്ടിരിക്കയാണെന്നു വിചാരിച്ച് നരേന്ദ്രൻ മുറിവിട്ടിറങ്ങിപ്പോയി. കുറച്ചുകഴിഞ്ഞപ്പോൾ ശ്രീരാമകൃഷ്ണദേവൻ മുറിയിൽ സംസാരിച്ചതു കേട്ട് നരേന്ദ്രൻ വീണ്ടും അവിടെ കടന്നുചെന്നു. പക്ഷെ ഇപ്രാവശ്യം നരേന്ദ്രനോട് ഉരിയാടിയില്ലെന്നുമാത്രമല്ല നരേന്ദ്രന്റെനേരെ നോക്കുകപോലും ചെയ്യാതെ മുഖം തിരിച്ചുകളഞ്ഞു. നരേന്ദ്രൻ അന്നുതന്നെ കല്ക്കട്ടായ്ക്ക് മടങ്ങി. ഒരാഴ്ച കഴിഞ്ഞു നരേന്ദ്രൻ വീണ്ടും ശ്രീരാമകൃഷ്ണദേവനെ കാണുവാൻ വന്നു. അപ്പോഴും ഒരാഴ്ചമുമ്പ് പ്രകടിപ്പിച്ച പെരുമാററത്തിൽനിന്നു് യാതൊരു മാററവും കണ്ടില്ല. അന്നു പകൽ മുഴുവൻ ഭക്തന്മാരോട് സംസാരിച്ചുംമററും കഴിച്ചുകൂട്ടിയശേഷം രാത്രി വീട്ടിലേക്കു മടങ്ങി. നരേന്ദ്രൻ മൂന്നാമതും നാലാമതും വന്നപ്പോഴും ശ്രീരാമകൃഷ്ണദേവൻ ഭാവഭേദമൊന്നും കാണിച്ചില്ല. എങ്കിലും കല്ക്കട്ടായ്ക്ക് ആളെ അയച്ചു നരേന്ദ്രന്റെ എല്ലാ വിവരങ്ങളും ശ്രീരാമകൃഷ്ണദേവൻ അറിഞ്ഞിരുന്നു. ഏതാണ്ട് ഒരു മാസം ഇതേവിധം കഴിഞ്ഞു. നരേന്ദ്രന് യാതൊരു ഭാവഭേദവും കാണാഞ്ഞതുകൊണ്ട് ശ്രീരാമകൃഷ്ണദേവൻ നരേന്ദ്രനോടു ചോദിച്ചു; "ഞാൻ നിന്നോട് ഒരക്ഷരംപോലും മിണ്ടാതിരുന്നിട്ടും നീ ഇവിടെ വന്നുകൊണ്ടുതന്നെ ഇരിക്കുന്നല്ലൊ. എങ്ങിനെയാണത്." നരേന്ദ്രൻ ഉടനെ മറുപടിപറഞ്ഞു. "ഞാൻ ഇവിടെ വരുന്നത് അങ്ങയുടെ സംസാരം കേൾക്കാൻ മാത്രമാണെന്നാണോ അങ്ങു വിചാരിക്കുന്നത്? ഞാൻ അങ്ങയെ സ്നേഹിക്കുകയും കാണണമെന്നാഗ്രഹിക്കുകയും ചെയ്യുന്നു. അതുകൊണ്ടാണ് ഞാൻ ഇങ്ങോട്ട് വരുന്നത്." ഇതു കേട്ട് സന്തോഷത്തോടെ ശ്രീരാമകൃഷ്ണദേവൻ പറഞ്ഞു. "ഞാൻ നിന്നെ സ്നേഹിക്കുകയോ ഗൌനിക്കുകയോ ചെയ്യാതിരുന്നാൽ നീ ഇവിടെ വരാതിരിക്കുമോ എന്നു പരീക്ഷിക്കുകയായിരുന്നു. നിന്നെപ്പോലെയുള്ള ഒരുത്തനുമാത്രമേ ഈവിധമുള്ള ഉപേക്ഷയും അശ്രദ്ധയും സഹിക്കാൻകഴിയൂ. മററാരെങ്കിലുമായിരുന്നെങ്കിൽ നേരത്തെതന്നെ എന്നെ വിട്ടുപോകുമായിരുന്നു."

മറെറാരു ദിവസം ശ്രീരാമകൃഷ്ണദേവൻ നരേന്ദ്രനെ പഞ്ചവടിയിലേക്കു കൂട്ടിക്കൊണ്ടുപോയി ഇപ്രകാരം പറഞ്ഞു:– "അതിതീവ്രമായ ആത്മികസാധനകൾമൂലം ഞാൻ അത്ഭുതകരമായ പല സിദ്ധികളും സമ്പാദിച്ചിട്ടുണ്ട്. പക്ഷെ എനിക്കവകൊണ്ടെന്തു പ്രയോജനം? എനിക്ക് വേണ്ടവിധത്തിൽ എന്റെ ശരീരം മറയ്ക്കാൻപോലും കഴിയുന്നില്ല. അതുകൊണ്ട് അമ്മയുടെ അനുവാദത്തോടുകൂടി ഈ സിദ്ധികൾ നിന്നിലേക്ക് പകരണമെന്നു ഞാൻ വിചാരിക്കുന്നു. നിനക്ക് ഭാവിയിൽ അമ്മയുടെ പേരിൽ അനവധി ജോലിചെയ്യാനുണ്ടെന്നു് അമ്മ എനിക്ക് അറിവുതന്നിട്ടുണ്ട്. അതുകൊണ്ട് ഈ സിദ്ധികൾ നിനക്ക് പിന്നീട് പ്രയോജനപ്പെടും. നീ എന്തു പറയുന്നു?" ശ്രീരാമകൃഷ്ണദേവന് സിദ്ധികൾ ഉണ്ടായിരുന്നെന്ന് അറിഞ്ഞിരുന്ന നരേന്ദ്രൻ അല്പം ആലോചിച്ചിട്ട് ചോദിച്ചു. ഈ സിദ്ധികൾ ഈശ്വരനെ കാണാൻ സഹായിക്കുമോ? ഇല്ല. എങ്കിലും ഈശ്വരസാക്ഷാത്

കാരത്തിനുശേഷം നിനക്കു ചെയ്യേണ്ടിവരുന്ന പ്രവൃത്തികൾക്ക് അവ സഹായകങ്ങളായിരിക്കും'' എന്നായിരുന്നു ശ്രീരാമകൃഷ്ണദേവന്റെ മറുപടി. ''എന്നാൽ ഈ സിദ്ധികൾ എനിക്കു വേണ്ട. ആദ്യം ഈശ്വരസാക്ഷാത്കാരം ലഭിക്കട്ടെ. അതു് കഴിഞ്ഞു സിദ്ധികൾ വേണമോ വേണ്ടയോ എന്നു് തീരുമാനിക്കാം. ഞാനിപ്പോൾ അവ സ്വീകരിച്ചാൽ ഞാൻ എന്റെ ആദർശം മറന്നേക്കും. മാത്രമല്ല അവ എന്റെ സ്വാർത്ഥങ്ങൾക്കുപയോഗിച്ച് ദുഃഖിക്കേണ്ടതായും വന്നേക്കും.'' ഈ മറുപടി ശ്രീരാമകൃഷ്ണദേവനെ അത്യധികം സന്തോഷിപ്പിച്ചു. ശ്രീരാമകൃഷ്ണദേവനും നരേന്ദ്രനും തമ്മിലുണ്ടായിരുന്ന ബന്ധത്തെപ്പററി ഒരു പൂർണ്ണവിവരം നല്കാൻ പ്രയാസം. ശ്രീരാമകൃഷ്ണദേവന്റെ ഹൃദയത്തിലുണ്ടായിരുന്ന അത്യന്തരഹസ്യങ്ങൾപോലും അദ്ദേഹം നരേന്ദ്രനെ അറിയിച്ചിരുന്നു. നരേന്ദ്രന്റെ മനോവികാസത്തിനും സ്വതന്ത്ര ചിന്താഗതിക്കും സ്വാശ്രയശക്തിക്കും സത്യനിഷ്ഠക്കും ആത്മീയോത്കർഷത്തിനും വേണ്ടി ശ്രീരാമകൃഷ്ണദേവൻ അനവരതം ശ്രദ്ധിച്ചുകൊണ്ടിരുന്നു.

(തുടരും)

സ്വാമി ജൈത്രാനന്ദ.

## വിജ്ഞാപനം

പ്രബുദ്ധകേരളത്തിന്റെ നടത്തിപ്പിനുവേണ്ടി സഹായിച്ച് സഹകരിച്ച് വരിസംഖ്യ അടച്ചിട്ടുള്ളവരോടും വായനക്കാരോടും ഞങ്ങൾ കൃതജ്ഞരാണ്.

1963-ലേക്കുള്ള വരിസംഖ്യ മുമ്പേറായി അടച്ചിട്ടില്ലാത്തവർ ഉടൻതന്നെ മണിഓർഡറായി അയച്ചുതരുന്നതിനു് പ്രത്യേകിച്ച് അപേക്ഷിച്ചുകൊള്ളുന്നു.

മാസിക തുടൎന്നു വാങ്ങുന്നതിനു സൌകര്യമില്ലാത്തവർ വിവരം ധരിപ്പിക്കുന്നപക്ഷം അധിക പ്രതികൾ അനാവശ്യമായി അച്ചടിച്ച് ഞങ്ങൾക്കു നഷ്ടത്തിനിടയാകുന്നതല്ല. ഈ വിവരം പ്രത്യേകിച്ചു ഞങ്ങൾ ഓർമ്മിപ്പിച്ചുകൊള്ളുന്നു.

മാസികക്ക് പുതുവരിക്കാരായി ജനുവരിമാസം മുതൽ ചേരുകയാണ് ഏററവും സൌകര്യം. വർഷത്തിന്റെ മദ്ധ്യത്തിൽവെച്ച് ചേരുന്നപക്ഷം മുൻലക്കങ്ങൾ ചിലപ്പോൾ കിട്ടിയില്ലെന്നു വരാം.

മാസികയെ സംബന്ധിച്ച കെലാർട്ട്സുമായുള്ള ബന്ധം നിൎത്തൽചെയ്തിരിക്കുന്നതിനാൽ എല്ലാ കത്തിടപാടുകളും താഴെ കാണുന്ന മേൽവിലാസത്തിൽ മാത്രം നടത്തേണ്ടതാണ് എന്നുകൂടി ആവശ്യപ്പെട്ടുകൊള്ളുന്നു.

എന്നു്, മാനേജർ, 'പ്രബുദ്ധകേരളം,' കാലടി പോസ്റ്റ്
എറണാകുളം ഡിസ്ട്രിക്ട്, കേരളം.

മേയ് 1963

# പ്രബുദ്ധകേരളം

ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

വിദ്യയാ അമൃതം അശ്നുതേ




കാലടി [എറണാകുളം ഡിസ്റ്റ്രിക്റ്റ്] കേരളം

# PRABUDDHA KERALAM

## ADVERTISEMENT RATES

| | ORDINARY INNER PAGES | | |
|---|---|---|---|
| | FULL PAGE | HALF PAGE | QUARTER PAGE |
| 12 insertions in 12 months : | Rs. 750 | Rs. 400 | Rs. 275 |
| 6 insertions in 9 months : | Rs. 400 | Rs. 220 | Rs. 150 |
| 3 insertions in 6 months : | Rs. 210 | Rs. 120 | Rs. 80 |
| ONE INSERTION : | Rs. 75 | Rs. 45 | Rs. 30 |

### COVER PAGES

| | BACK COVER | | 2ND COVER | | 3RD COVER | |
|---|---|---|---|---|---|---|
| | Full | Half | Full | Half | Full | Half |
| 12 insertions in 12 months: | Rs 2509 | Rs. 1500 | Rs. 2000 | Rs 1200 | Rs. 1800 | Rs 950 |
| 6 insertions in 9 months: | Rs: 1400 | Rs. 800 | Rs. 1100 | Rs. 650 | Rs. 950 | Rs. 500 |
| 3 insertions in 6 months: | Rs. 725 | Rs. 425 | Rs. 575 | Rs. 350 | Rs. 500 | Rs 275 |
| ONE INSERTION : | Rs. 250 | Rs. 150 | Rs. 200 | Rs. 125 | Rs. 175 | Rs. 100 |

The above rates are for advertisements in one colour.

25% extra for special position & 30% extra for each additional colour.

The above rates for advertisements are effective from 1st April 1962 and are not applicable to current advertisements booked before that date.

Deadline for Advertisements is 1st of Every Month for the Following Month's Issue

SPECIAL CASH DISCOUNT FOR PAYMENT OF FULL ADVERTISEMENT CHARGES IN ADVANCE: 5%



# പ്രബുദ്ധകേരളം

വാല്യം 48 | 1963 മേയ് | ലക്കം 5

## അമൃതവാണി

പരമഭദ്രകര! പഞ്ചനദീശ! പ്രണതചിത്തനിവേശ!
ചരണശരണമഗതിം ജനമേനം ചാരുകൃപാർദ്രകടാക്ഷേണ
സകൃത് സ്നപയ ഹൃദയസന്താപം പ്രശമയ

1. ത്വാമഹം ജഗതാം ശരണ്യമുപാസ്യ ചിരമസഹ്യസംസൃതിബാ-
ധാമനുഭവാമീതി യദിദം തത് കിം വാ സമുചിതം
ഭൂമിധരശരാസന! വിചിത്രതരഭൂതഭൗതികസൃഷ്ടിവിധാതുർ-
മാമകീനദുരിതകർമസമുദയമഖിലമപി വിധൂയ സപദി പരമ-
ക്ഷേമമാകലയിതും ബത തവ ലോകേശ്വരസ്യ ശക്തിരസ്തി! നോ വാ (പരമ)

2 കാളകൂടമുദീക്ഷ്യ ദിശി ദിശി കാന്ദിശീകേഷു കില സുരേഷു
ലീലയാ കബലയിത്വാ തം ത്രിഭുവനം സംരക്ഷിതം;
നീലകണ്ഠ! നിഖിലലോകഭയംഹര! നിരുപമാദ്ഭുത! സുമഹാനുഭാവ!
ഭാലനയന! പരമേശ്വര! കിഞ്ചിദപാങ്ഗവീക്ഷണസാധ്യേ മദീയ-
പാലനേഽദ്യ കഃ പ്രയാസ ഇഹ നൃപാലമഹിതസുമഹാശക്തേസ്തവ (പരമ)

3. മൃത്യുപാശകലിതം മുനീന്ദ്രാപത്യമവിതും മാശു ലിങ്ഗാന്നി-
ർഗത്യ സദയമപരാധിനം തം ഘനരുഷാ സന്നിഗൃഹ്യ
അത്യന്തഭീതമവനതം തമപാങ്ഗ വീക്ഷണപാത്രമകാർഷീഃ;
നിത്യശുദ്ധബോധരൂപ! വിബുധസ്തുത്യചരിത! നിരവധിഘനതരഭവ-
മൃത്യുചകിതമതി ദീനം താവകഭൃത്യമിമമുപേക്ഷിതുമുചിതം വാ (പരമ)

4. അന്തരാ ത്വത്സ്വരൂപം സ്ഫുടമാദരേണ ദർശയിത്വാ വി-
ഭ്രാന്തചിത്തം മാം ഘനഭവപാശമുക്തം മാ വിതനുഷേ;
കിം തവോദേതി ന കരുണാ മയി ഹന്ത ദുഷ്ടദുഃഖം വാരയിതും?

ദന്തിനം വിതീര്യ സുലഭമതിസമുദയഗമനമൈരാവതസന്നിഭമ്
അന്തതഃ സർവ്വജ്ഞ! മഹേശ! കിമങ്ഗ കശപ്രദാനായ വിവാദഃ (പരമ)

5. സാദരം ത്വത്കടാക്ഷലേശസംഭവശ്ചേദഖിലം ദുഃഖം
സൂദിതം സ്യാദ് യഥാ ചാന്ധം സൂര്യോദയാനന്തരം;
ആദിദേവ! വിമലഭാവ! പരമശിവാഖിലാമരേശ്വര!
വേദവേദ്യ! ഭാലസീമ്നി വിധിനാ ലിഖിതം ദുരക്ഷരനികരം ജ-
ന്മാദിദുഃഖസഞ്ജനകം മമാപി നിഷൂദയ പ്രമോദമചിരമാതനു (പരമ)

പരമമംഗളദായകാ, തിരുവയ്യാറിൽ കുടികൊള്ളുന്ന മഹേശ്വരാ, അടിതാരിൽ കുമ്പിടുന്നവരുടെ ഹൃദയത്തിൽ നിലകൊള്ളുന്നവനെ, അവിടത്തെ ചരണങ്ങളിൽ ശരണംപ്രാപിച്ച അഗതിയായ ഇവനെ അഴകുററ കരുണാകടാക്ഷംകൊണ്ടു് ഒരിക്കൽ കുളിപ്പിച്ചാലും, ഹൃദയസന്താപം നശിപ്പിച്ചാലും.

(1) മഹാമേരുവിനെ വില്ലായി കൈക്കൊണ്ടവനെ, ലോകത്തിനെല്ലാം ശരണാർഹനായ നിന്തിരുവടിയെ ഉപാസന ചെയ്തശേഷവും ഞാൻ ദീർഘകാലം അസഹ്യമായ സംസാരബാധ അനുഭവിച്ചുകൊണ്ടിരിക്കുന്നു എന്നുള്ളതു് ഉചിതമാണോ? സർവ്വശ്രേഷ്ഠനേ പലതരത്തിലുള്ള പഞ്ചഭൂതങ്ങളേയും പഞ്ചഭൂതങ്ങളിൽ നിന്നുമുണ്ടായ ചരാചരജഗത്തിനേയും സൃഷ്ടിക്കാൻ തിരുവുള്ളമുണ്ടായ ലോകേശ്വരനായ അവിടത്തേക്കു് എന്റെ ദുരിതത്തിനു കാരണമായ കർമ്മസമൂഹത്തെ പാടെ പാററി ഉടൻതന്നെ എനിക്കു ക്ഷേമം വരുത്തുന്നതിനു് ശക്തിയില്ലയോ? നിശ്ചയമായും ശക്തിയുണ്ടു്.

(2) പാലാഴിമഥനത്തിൽ കാളകൂടവിഷം പൊങ്ങിവരുന്നതു കണ്ടു് സുരന്മാരെല്ലാം പരക്കം പാച്ചൽ പിടിച്ചപ്പോൾ അവിടുന്നു് അതു ലീലയായിട്ടുതന്നെ എടുത്തു് വായിലാക്കി മൂന്നു ലോകത്തേയും രക്ഷിച്ചു. ഹേ നീലകണ്ഠാ, നിഖിലലോകഭയഹരാ, ഉപമാനമില്ലാത്ത അത്ഭുതവൈഭവാ, അതിമഹാനുഭാവാ, മുക്കണ്ണാ, പരമേശ്വരാ നൃപാലന്മാർ പോലും ഏററവും പൂജിക്കുന്ന മഹാശക്തനായ അങ്ങക്കു് ഒരു ക്ഷണനേരത്തെ കടക്കൺനോട്ടംകൊണ്ടു് സാധിക്കാവുന്ന എന്റെ പാലനത്തിൽ അവിടേക്കു് എന്തു പ്രയാസമാണുള്ളതു്?

(3) കാലപാശംകൊണ്ടു ചുററികെട്ടപ്പെട്ട മാർക്കണ്ഡേയനെ രക്ഷിക്കുന്നതിനായി ലിങ്ഗത്തിൽനിന്നും പുറപ്പെട്ടു് അപരാധിയായ യമനെ കടുംകോപത്തോടുകൂടി നിഗ്രഹിച്ചു് അതിഭയംകൊണ്ടു തലകുനിച്ചുനിന്ന അവനെ കൃപാകടാക്ഷത്തിനു വിഷയമാക്കി. നിത്യശുദ്ധബോധസ്വരൂപാ, ദേവന്മാർ പുകഴ്ത്തുന്ന ചരിതമുള്ളവനേ അതിരില്ലാത്ത നിരന്തരസംസാരമൃത്യുവിൽനിന്നും ഭയപ്പെടുന്നതിദീനനായ ഈ ഭൃത്യനെ ഉപേക്ഷിക്കുന്നതു് ഉചിതമാണോ?

(4) ദയയോടുകൂടി അവിടത്തെ സ്വരൂപം എന്റെ ഉൾത്താരിൽ വ്യക്തമായി കാണിച്ചു് വിഭ്രാന്തചിത്തനായ എന്നെ കട്ടിയായ ഭവപാശത്തിൽനിന്നും മുക്തനാക്കുന്നില്ലല്ലോ; കഷ്ടംതന്നെ. ദുഷ്ടമായ ദുഃഖം നിവാരണം ചെയ്യുന്നതിനു് എന്നിൽ അങ്ങേക്കു കരുണയുണ്ടാകുന്നില്ലല്ലോ. ഐരാവതത്തെപ്പോലെ ബഹുശോഭനമായൊരു ആനയെ വിററിട്ടു് ഒടുവിൽ സർവ്വജ്ഞനായ മഹേശ്വരാ അങ്ങു് തോട്ടി കൊടുക്കുന്നതിനു വാദിക്കുന്നതു് എന്തിനാണു്?

(5) അവിടത്തെ കടാക്ഷലേശം ഉണ്ടാകുമെങ്കിൽ സൂര്യോദയത്തിൽ അന്ധകാരംപോലെ ദുഃഖമെല്ലാം ഉടനെ നശിപ്പിക്കപ്പെടും. ആദിദേവ, നിർമ്മലഹൃദയാ, പരമശിവാ, അഖിലദേവനായകാ വേദവേദ്യാ എന്റെയും തലയിൽ ജന്മജരാമരണാദി ദുഃഖങ്ങൾക്കു കാരണമായ ദുരക്ഷരങ്ങളെ ബ്രഹ്മാവെഴുതിയിട്ടുള്ളതു് മായിച്ചുകളഞ്ഞു് വേഗത്തിൽ എനിക്കു് ആനന്ദമുളവാക്കേണമേ.

(സ്വാതിതിരുനാൾ ശ്രീ രാമവർമ്മമഹാരാജാവിന്റെ സംഗീതകൃതിയിൽനിന്നും)

# ശ്രീരാമകൃഷ്ണന്റെ വംശവും ബാല്യജീവിതവും

ശ്രീരാമകൃഷ്ണൻ ജനിച്ചതു് കാമാർപുക്കൂർ എന്ന ഗ്രാമത്തിലാണ്. ഈ ഗ്രാമം പശ്ചിമബംഗാളിലുള്ള ഹൂഗ്ലി ജില്ലയുടെ വടക്കുപടിഞ്ഞാറേ അതിർത്തിയോടടുത്തു സ്ഥിതി ചെയ്യുന്നു. അതിർത്തി കഴിഞ്ഞാൽ തൊട്ടുവരുന്നതു് ബാങ്കുറാ എന്നും, മേദിനിപൂർ എന്നും രണ്ടു ജില്ലകളാണ്. ശ്രീപൂർ, കാമാർ പുക്കൂർ, മുകുന്ദപൂർ എന്നീ മൂന്നു ഗ്രാമങ്ങളും വളരെ അടുത്തുള്ളവയാകയാൽ യാത്രക്കാർക്കു ഒരേ ഗ്രാമത്തിന്റെ വിഭാഗങ്ങൾപോലെ തോന്നും. പത്തൊൻപതാം നൂററാണ്ടിന്റെ ആദ്യഭാഗത്തു് കാമാർപുക്കൂർ ഗ്രാമം ബർദ്വാനിലെ മഹാരാജാവിന്റെ ഗുരുവംശത്തിൽ പെട്ടവർക്കു കരമൊഴിവായി ലഭിച്ച ഭൂമിയുടെ ഒരു ഭാഗമായിരുന്നു. കാമാർപുക്കൂറിൽനിന്നും മുപ്പത്തിരണ്ടു മൈൽ വടക്കാണ് ബർദ്വാൻ പട്ടണം. അവിടെനിന്നും ജഗന്നാഥക്ഷേത്രത്തിലേക്കു സാധുക്കളായ തീർത്ഥയാത്രക്കാർ കാൽനടയായി പോകുന്ന ഒരു നല്ല വഴി കാമാർപുക്കൂറിനെ ചുററി പോകുന്നു. താരകേശ്വരമഹാദേവക്ഷേത്രവും കാമാർപുക്കൂറിനു് ഏകദേശം ഇരുപതു മൈൽ വടക്കാണ്. അവിടെനിന്നും ആരംബാഗ് വഴി കാമാർപുക്കൂറിലേക്കു വരാനും ഒരു വഴിയുണ്ടു്. കാമാർപുക്കൂറിൽ വന്നുചേരുന്നതിനു് വിഷ്ണുപൂരിൽനിന്നും ഇരുപത്തിയാറു മൈൽ കിഴക്കോട്ടും ഘടാൽ നിന്നും പതിനെട്ടു മൈൽ വടക്കോട്ടും രണ്ടു രാജമാർഗ്ഗങ്ങൾ ഉണ്ടു്. വിസ്തീർണ്ണമായ പാടങ്ങൾക്കു നടുവിൽ കൃഷിക്കാരും തൊഴിലാളികളും സമ്പത്സമൃദ്ധിയോടുകൂടി നിവസിച്ചിരുന്ന ഒരു ഗ്രാമമാണ് കാമാർപുക്കൂർ. അടുത്തകാലത്തുവരെ ആ ഗ്രാമവാസികൾ നെയ്തുണ്ടാക്കിയ വസ്ത്രങ്ങളും കൈത്തൊഴിൽകൊണ്ടുണ്ടാക്കിയ കുടം, കലം കുട്ട, പായ മുതലായവയും സമീപത്തിലുള്ള ചന്തയിൽ മാറുകയും ചിലപ്പോൾ കല്ക്കട്ടയിലേക്കയക്കുകയും ചെയ്തിരുന്നു. ഈ സമൃദ്ധി ജനങ്ങളുടെ ഉത്സാഹത്തിനും സന്തോഷത്തിനും ഹേതുവായിത്തീർന്നു. ഗ്രാമത്തിലെ ക്ഷേത്രത്തിലുള്ള ഉത്സവങ്ങൾ, വീടുകളിൽ നടത്തിവന്ന വിശേഷപൂജകൾ. വ്രതങ്ങൾ, കീർത്തനങ്ങൾ മുതലായവ ഉച്ചനീചഭേദം കൂടാതെ ബ്രാഹ്മണരേയും കായസ്ഥരേയും നെയ്ത്തുകാർ, പാൽക്കാർ, കൊല്ലന്മാർ, കൊശവന്മാർ, മുക്കുവന്മാർ മുതലായവരേയും ഉത്സാഹവും സന്തോഷവുമുള്ളവരാക്കിത്തീർത്തു. ആ ഗ്രാമത്തിൽ താമരയും ആമ്പലും വളരുന്ന ചെറുതും വലുതുമായ കുളങ്ങളുണ്ടു്. ഏററവും വലിയ കുളത്തിന്റെ പേർ ഹൽദാർപുക്കൂർ എന്നാണ്. അടുത്ത കാലത്തുവരെ കാണാമായിരുന്ന പഴയ കെട്ടിടങ്ങളുടെ ജീർണ്ണാവശേഷങ്ങൾ കാമാർപുക്കൂറും തൊട്ടടുത്തുള്ള ഗ്രാമങ്ങളും ധനികന്മാരും ദാനശീലരുമായ ജന്മികൾ താമസിച്ചിരുന്ന സ്ഥലങ്ങളായിരുന്നെന്നു് വേണ്ടത്ര സൂചിപ്പിക്കുന്നുണ്ടു്.

കാമാർപുക്കൂറിൽനിന്നും രണ്ടുമൈൽ ദൂരത്തിൽ ശതബേരേ, നാരായണപൂർ, ദേരേ എന്നു മൂന്നു ഗ്രാമങ്ങളുണ്ടു്. അക്കാലത്തു് ദേരേ ഗ്രാമത്തിന്റെ ജന്മിയായ രാമാനന്ദറായി ശതബേരേ ഗ്രാമത്തിലാണ് താമസിച്ചിരുന്നതു്. ഈ ജന്മി കോപിച്ചെങ്കിൽ കുടിയാന്മാരെ വളരെ പീഡിപ്പിക്കുമായിരുന്നു.

നൂററിഅൻപതു വർഷങ്ങൾക്കു മുൻപു് ദേരേ ഗ്രാമത്തിൽ മാണിക്കറാം ശതോപാദ്ധ്യായ എന്നൊരു അല്പവിത്തനായ ബ്രാഹ്മണൻ വസിച്ചിരുന്നു. അദ്ദേഹത്തിന്റെ കുടുംബം ഇഷ്ടദേവതയായി പൂജിച്ചുവന്നതു് ശ്രീരാമചന്ദ്രനെയായിരുന്നു. ആ കുടുംബത്തിന്റെ സ്മരണ നിലനിർത്തുന്നതിനു് ഒരു ചെറിയ ശിവക്ഷേത്രവും കുളവും അവിടെയുണ്ടു്. മാണിക്കുറാമശതോപാദ്ധ്യായന്റെ ജ്യേഷ്ഠപുത്രനായ ക്ഷുദിരാമശതോപാദ്ധ്യായൻ 1775-ൽ ജനിച്ചു. അനന്തരം രാമശീല എന്നൊരു മകളും നിധിരാം, കാനായിരാം എന്നു രണ്ടു പുത്രന്മാരും അദ്ദേഹത്തിനുണ്ടായി. ദീർഘകായനും ബലിഷ്ഠനും സുന്ദരനും ശ്രീരാമഭക്തനുമായ ക്ഷുദിരാമൻ സത്യസന്ധനും ക്ഷമാശീലനും അല്പംകൊണ്ടു സന്തുഷ്ടനുമായിരുന്നു. മുറതെററാതെ സന്ധ്യാവന്ദനവും മററു നിത്യാനുഷ്ഠാനങ്ങളും ചെയ്തിരുന്ന അദ്ദേഹം തന്നെത്താൻ പൂപറിച്ചു് രഘുവീരനെ പൂജി [illegible]

തൊന്നും ഭക്ഷിച്ചിരുന്നില്ല. ശൂദ്രരിൽനിന്നും ദാനം വാങ്ങുന്നതിനും വിവാഹത്തിൽ സ്ത്രീധനം നൽകുന്ന ബ്രാഹ്മണർ തൊട്ട വെള്ളം കുടിക്കുന്നതിനും അദ്ദേഹം വിമുഖനായിരുന്നു. അദ്ദേഹത്തിന്റെ ധർമ്മനിഷ്ഠയെപ്പറ്റി പറയുന്ന കൂട്ടത്തിൽ ജഗത്പ്രസിദ്ധനായ പുത്രൻ നൽകുന്ന വിവരം ഇതാണ്. "മന്ത്രം ചൊല്ലി ഗായത്രി ആവാഹിക്കുന്ന സമയം വികാരഭരിതനായിത്തീർന്ന് അദ്ദേഹത്തിന്റെ മാറ് ചുവക്കുകയും കണ്ണീർ പൊഴിയുകയും ചെയ്യുമായിരുന്നു. രഘുവീരന്റെ നാമധേയം ഉച്ചരിക്കുമ്പോഴും മാറത്ത് രക്തവർണ്ണം കാണാമായിരുന്നു പൂജ കഴിക്കാത്ത സമയം ഇഷ്ടദേവതയെ അലങ്കരിക്കാൻ പൂമാലയുണ്ടാക്കും. മാലയും കഴുത്തിലിട്ടുകൊണ്ട് നിരത്തിൽക്കൂടി നടക്കുമ്പോൾ രണ്ടുവശത്തുമുള്ള കടക്കാർ അദ്ദേഹത്തിനെ ആദരിക്കുവാൻ ഭക്തിപൂർവ്വം എഴുന്നേററു നില്ക്കുമായിരുന്നു. അദ്ദേഹം കുളിക്കുവാൻ ഹൽദാർപുക്കുർ കുളത്തിലിറങ്ങുമ്പോൾ ഗ്രാമവാസികൾ കരയ്ക്കു കാത്തുനിൽക്കുമായിരുന്നെന്നു മാത്രമല്ല, അദ്ദേഹത്തിന്റെ കുളികഴിഞ്ഞുവോ എന്നു തിരക്കിയ ശേഷം മാത്രമേ കുളിയ്ക്കാൻ തുടങ്ങുകയും ചെയ്യുമായിരുന്നുള്ളു. ഗ്രാമത്തിലുള്ളവരെല്ലാം അദ്ദേഹത്തിന്റെ ഭഗവന്നിഷ്ഠകണ്ട് അദ്ദേഹത്തെ അത്യധികം സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യുമായിരുന്നു."

മാണിക്കരാമശതോപാദ്ധ്യായന്റെ മരണത്തിനു ശേഷം കുടുംബഭരണം ക്ഷുദിരാമശതോപാദ്ധ്യായനിൽ വന്നുചേർന്നു. ധർമ്മമാർഗ്ഗത്തിൽനിന്നും വ്യതിചലിക്കാതെ കുടുംബഭരണക്ലേശം സഹിച്ചുവന്ന ഇദ്ദേഹത്തിന്റെ ആദ്യത്തെ പത്നി ചെറുവയസ്സിൽതന്നെ മരിച്ചുപോയി. അതുകൊണ്ട് ഇരുപത്തിഅഞ്ചാമത്തെ വയസ്സിൽ ചന്ദ്രമണീദേവിയെ അദ്ദേഹം വീണ്ടും പരിണയനം ചെയ്തു. സരളഹൃദയയും ഭഗവത്സേവാപരായണയും പ്രേമപൂർണ്ണയുമായ ചന്ദ്രമണീദേവി 1791-ൽ ജനിച്ച് 1799-ൽ വിവാഹിതയായിത്തീർന്നുവെന്നാണ് അറിയുന്നത്. ആ ദമ്പതികൾക്ക് ആദ്യമായി ജനിച്ചത് രാമകുമാരൻ എന്ന പുത്രനും അഞ്ചുവർഷത്തിനു ശേഷം കാത്യായനി എന്ന പുത്രിയുമായിരുന്നു. ധർമ്മശീലനും ശ്രീരാമഭക്തനുമായ ക്ഷുദിരാമശതോപാദ്ധ്യായന് മകൾ പിറന്നശേഷം ചില ബുദ്ധിമുട്ടുകൾ സഹിക്കേണ്ടിവന്നു. മുമ്പു പ്രസ്താവിച്ച ദേരേ ഗ്രാമത്തിന്റെ ജന്മിയായ രാമാനന്ദറായി തന്റെ ഒരു കുടിയാനുമായി പകയുണ്ടായതിനാൽ അയാളുടെ പേരിൽ ഒരു കള്ളക്കേസുകൊടുത്ത് അതിൽ സാക്ഷിയായി തെളിവുകൊടുക്കുവാൻ ക്ഷുദിരാമനെ ഞെരുക്കിത്തുടങ്ങി. വാസ്തവകാര്യങ്ങൾക്കുപോലും കച്ചേരി കയറുവാൻ ഭയപ്പെട്ട ഋജുബുദ്ധിയും സർവ്വർക്കും പ്രിയനുമായ ഈ ബ്രാഹ്മണശ്രേഷ്ഠൻ ജന്മിയുടെ അപേക്ഷയെ തിരസ്കരിച്ചു. ഇതിന്റെ പരിണാമമായി അദ്ദേഹത്തിന്റെ നേർക്കുതന്നെ ഒരു കള്ളക്കേസു ചമയ്ക്കുന്നതിനു രാമാനന്ദറായി മുതിർന്നുവെന്നു മാത്രമല്ല, ക്ഷുദിരാമശതോപാദ്ധ്യായന്റെ പൂർവ്വസ്വത്തുകൾ മുഴുവൻ കരസ്ഥമാക്കി ആ സാധുശീലൻ ദേരേ ഗ്രാമം വിട്ടു പുറപ്പെടുന്നതിനു വഴിയുണ്ടാക്കുകയും ചെയ്തു. പിതാവിൽനിന്നും ലഭിച്ചതും താനാർജ്ജിച്ചതുമായി അവിടെ ഉണ്ടായിരുന്ന ഭൂസ്വത്തെല്ലാം അന്യാധീനമായപ്പോൾ ദേരേ ഗ്രാമം വിട്ട് ക്ഷുദിരാമൻ സുഖലാൽ ഗോസ്വാമിയുടെ ക്ഷണപ്രകാരം കാമാർപുക്കുറിൽ വന്ന് താമസിക്കുവാൻ തുടങ്ങി. അപ്പോൾ അദ്ദേഹത്തിന് നാല്പതു വയസ്സു പ്രായമുണ്ടായിരിക്കണം. അനന്തരം സുഖലാൽ ഗോസ്വാമിയിൽനിന്നും ലഭിച്ച ഏതാണ്ട് കാലേ അരക്കാൽ ഏക്കർ ഭൂമിയിൽനിന്നും കിട്ടിയ ആദായംകൊണ്ട് അദ്ദേഹം സന്തുഷ്ടനായി കഴിച്ചു. ക്ഷുദിരാമൻ, ചന്ദ്രമണി എന്നീ ദമ്പതികളും രാമകുമാരൻ കാത്യായനി എന്നു രണ്ടു സന്താനങ്ങളും പുതിയ നിവാസത്തിൽ വന്നു കാലം കഴിച്ചു.

ഈ ദുരവസ്ഥ ക്ഷുദിരാമശതോപാദ്ധ്യായന്റെ ഹൃദയത്തിൽ ഭഗവദ്ഭക്തി വർദ്ധിപ്പിച്ചതേയുള്ളു. ഒരു ദിവസം യാത്രയിൽനിന്നും മടങ്ങിയ ക്ഷുദിരാമൻ വയലിന്റെ നടുവിലുള്ള മരച്ചുവട്ടിൽ തളർച്ച തീർക്കാൻ ഇരുന്ന് അല്പമായപ്പോൾ ഉറങ്ങിപ്പോയി. ദൂർവ്വാദളശ്യാമളനായ ശ്രീരാമചന്ദ്രൻ സ്വപ്നത്തിൽ ദർശനം കൊടുത്ത് അദ്ദേഹത്തോട് ഇപ്രകാരം കല്പിച്ചു: ആ ദിവ്യബാലൻ അടുത്തൊരു സ്ഥലത്തേക്കു ചൂണ്ടിക്കാ

ണിച്ചുകൊണ്ടു് 'ആരും നോക്കാനില്ലാതെ കുറെ നാളായി ഞാൻ അവിടെ കിടക്കുന്നു. നീ എന്നെ വീട്ടിലേക്കു കൊണ്ടുപോയി എന്റെ സേവ ചെയ്യുന്നതു കാണുവാൻ എനിക്കാഗ്രഹം'. രാജാധിരാജരാജനായ ശ്രീരാമചന്ദ്രനെ ഉപചരിക്കുവാനുള്ള വിഭവങ്ങളൊന്നും തനിക്കില്ലെന്നു് വിചാരിച്ചു് അദ്ദേഹം ദുഃഖിച്ചെങ്കിലും അദ്ദേഹത്തിനു അഭയവാണി നൽകി ശ്രീരാമചന്ദ്രൻ ക്ഷുദിരാമന്റെ കുറവുകളൊന്നും ഗണിക്കുകയില്ലെന്നാശ്വസിപ്പിച്ചു് തന്നെ കൂട്ടിക്കൊണ്ടുപോകാൻ ദൃഷ്ടിപഥത്തിൽവന്നു് പ്രസന്നതയോടെ നിർബ്ബന്ധിച്ചു. സ്വപ്നത്തിൽനിന്നും ഉണർന്നു് ആനന്ദം കൊണ്ടു് കണ്ണീർ പൊഴിച്ചുകൊണ്ടു് ക്ഷുദിരാമൻ മുമ്പിൽ നോക്കിയപ്പോൾ സ്വപ്നത്തിൽ കണ്ടതുപോലെ തന്നെയുള്ള കൃഷിപ്രദേശം കാണുകയും കുറെ മുൻപോട്ടു നടന്നപ്പോൾ ഫണിഫണഛായയിൽ സുരക്ഷിതമായ ഒരു സാളഗ്രാമശില കാണുകയും ചെയ്തു. അതെടുക്കുന്നതിനായി അദ്ദേഹം അടുത്തപ്പോൾ പാമ്പു നീങ്ങിപ്പോകുന്നതും മാളത്തിനു സമീപം സാളഗ്രാമം കിടക്കുന്നതും കണ്ടു. സ്വപ്നം സത്യമായെന്നു കണ്ടു് പ്രമുദിതനായ അദ്ദേഹം തനിക്കു ലഭിച്ചതു ഭഗവാൻതന്നെയാണെന്നു നിശ്ചയിച്ചു. ശ്രീരാമചന്ദ്രനെ സ്മരിച്ചുകൊണ്ടു് ആ ശിലയിലുള്ള രേഖകൾ നോക്കി അതു രഘുവീരശിലയാണെന്നു നിശ്ചയിച്ചു് ശാസ്ത്രപ്രകാരമുള്ള ശുദ്ധി നടത്തി സ്വഗൃഹത്തിൽ അദ്ദേഹം അതിന്റെ പൂജ തുടങ്ങി. ഇതിനു മുൻപുതന്നെ ശ്രീരാമചന്ദ്രനെ കുലദേവതയായി അദ്ദേഹം പൂജിച്ചിരുന്നു. അതു കൂടാതെ ശീതളാദേവിയുടെ ഉപാസനയും പൂർണ്ണഘടത്തിൽ അനുഷ്ഠിക്കുമായിരുന്നു. വരവു വളരെ ചുരുങ്ങി അനശനം ദീക്ഷിക്കേണ്ടിവന്നപ്പോഴും അദ്ദേഹം പരമസന്തുഷ്ടനായി ദിനങ്ങൾ കഴിച്ചു. ചന്ദ്രാദേവിയും തന്റെ പതിയ്ക്കനുരൂപയായിരുന്നതുകൊണ്ടു് അതൊന്നും ദുഃഖമായി കരുതിയില്ല. സുഖലാൽ ഗോസ്വാമിയിൽനിന്നും ലഭിച്ച ലക്ഷ്മീജല എന്ന പേരിൽ അറിയപ്പെട്ട വയലിലെ ഒരു തുണ്ടു ഭൂമിയിൽനിന്നും ലഭിച്ച വിളവു് അവരുടെ ഒരു വർഷത്തെ പരിമിതമായ ആഹാരത്തിനും അതിഥിസേവക്കും പര്യാപ്തമായിരുന്നു. നിലം ഉഴുന്നതിനു കൂലിക്കാരെ വരുത്തിയിരുന്നുവെങ്കിലും കൃഷിയിറക്കുമ്പോൾ ക്ഷുദിരാമൻ തന്നെ രാമനാമമുച്ചരിച്ചുകൊണ്ടു് കുറെ ഞാറു നട്ടുമായിരുന്നു.

കാലം ചെല്ലുന്തോറും ക്ഷുദിരാമന്റെ ഭക്തി അഭിവൃദ്ധി പ്രാപിച്ചു. അന്തർമ്മുഖനായ അദ്ദേഹത്തിനു പലപ്പോഴും ദേവതാദർശനമുണ്ടാകുമായിരുന്നു. സന്ധ്യോപാസനയുടെ അംഗമായ ഗായത്രീധ്യാനം നടത്തുമ്പോൾ ഗാഢമായ ഭക്തിയുടേയും ഏകാഗ്രതയുടേയും ഫലമായി അദ്ദേഹത്തിന്റെ മാറിടം ചുവപ്പുനിറമാകുകയും നിമീലിത നയനങ്ങളിൽനിന്നും കണ്ണുനീർ പൊഴിയുകയും ചെയ്യുമായിരുന്നുവെന്നു് മുമ്പുതന്നെ പറഞ്ഞുകഴിഞ്ഞു. പ്രഭാതത്തിൽ പൂജക്കുവേണ്ടി പൂപറിക്കുവാൻ പോകുമ്പോൾ ആഭരണങ്ങൾ ചാർത്തിയ എട്ടുവയസ്സുള്ള ഒരു ബാലികയുടെ രൂപത്തിൽ ശീതളാദേവി അദ്ദേഹത്തിനു പ്രത്യക്ഷമായി പൂപറിക്കുവാൻ സഹായിക്കുമായിരുന്നു. തീവ്രശ്രദ്ധയും ദിവ്യപ്രേമവും അദ്ദേഹത്തിന്റെ മുഖമണ്ഡലത്തിൽ ഒരു ദിവ്യശോഭയുണ്ടാക്കി. ഗ്രാമവാസികൾ അദ്ദേഹത്തെ ഒരു ഋഷിയെപ്പോലെ പൂജിച്ചു. അദ്ദേഹത്തിന്റെയും ചന്ദ്രാദേവിയുടേയും അനുഗ്രഹവും സഹാനുഭൂതിയും അവർ സുഖത്തിലും ദുഃഖത്തിലുമാകാംക്ഷിച്ചു. വിഭവശൂന്യമെങ്കിലും ശാന്തിസമൃദ്ധമായ ഈ ദമ്പതികളുടെ കുടീരത്തിൽ വന്ന പാവങ്ങൾക്കു് ഉള്ളതിൽ പങ്കു് ആഹാരവും ശാന്തി നൽകുന്ന നാലുവാക്കും എപ്പോഴും ലഭിക്കുമായിരുന്നു. സമീപിച്ച സാധുക്കൾക്കും ഭിക്ഷുക്കൾക്കും ഒരിക്കലും നിരാശരായി പിൻതിരിയേണ്ടിവന്നിരുന്നില്ല.

ക്ഷുദിരാമൻ ദേരേപൂരിലെ നിർദ്ദയനായ ജമീന്ദാറിന്റെ ഭീഷണിയിൽനിന്നും തപ്പി കാമാർപുക്കുറിൽ വന്നപ്പോൾ അദ്ദേഹത്തിന്റെ സഹോദരി രാമശീലക്കു മുപ്പത്തിയഞ്ചും അനുജന്മാരിൽ നിധിരാമനു മുപ്പതും കാനായിരാമനു ഇരുപത്തിയഞ്ചും വയസ്സു പ്രായമായിരുന്നു. മൂവരുടെയും വിവാഹം കഴിഞ്ഞിരുന്നു. രാമശീലക്കു രാമചന്ദ്രൻ എന്നൊരു മകനും ഹേമാംഗിനി എന്നൊരു മകളും ഉണ്ടായിരുന്നു. ഹേമാംഗി

നി അമ്മാവന്മാരുടെ സ്നേഹഭാജനമായി ക്ഷുദിരാമന്റെ കൂടെത്തന്നെയാണു താമസിച്ചിരുന്നതു്. സ്വന്തം മകളെപ്പോലെ ക്ഷുദിരാമൻ ഹേമാംഗിനിയെ വാത്സല്യപൂർവ്വം വളർത്തിവന്നു. പ്രായമായപ്പോൾ ആ പെൺകുട്ടിയെ അദ്ദേഹം കാമാർപുക്കുറിനു വടക്കുപടിഞ്ഞാറുള്ള സേഹോർ ഗ്രാമത്തിലെ കൃഷ്ണചന്ദ്രമുഖോപാധ്യായനു വിവാഹം ചെയ്തുകൊടുത്തു. കാലക്രമത്തിൽ അവരുടെ സന്താനങ്ങളായി രാഘവൻ, രാമരതൻ, ഹൃദയരാമൻ, രാജാരാമൻ എന്നിവർ ജനിച്ചു. മേൽ ഹൃദയരാമനെപ്പററി പലകുറി പ്രസ്താവിക്കേണ്ടിവരുന്നതുകൊണ്ടു് ഇത്രയും ഇവിടെ വിസ്തരിച്ചു. കാനായിരാമനു് രാമ്താരക് എന്നും കാളിദാസനെന്നും രണ്ടു മക്കളുണ്ടായിരുന്നു. രാമ്താരക് ഹലധാരി എന്ന പേരിൽകൂടി അറിയപ്പെട്ടിരുന്നു. ഹലധാരിയെപ്പററിയും ശ്രീരാമകൃഷ്ണജീവിതത്തിൽ പലയിടത്തും പ്രസ്താവിക്കപ്പെടും. മേദിനീപൂറിൽ വക്കീൽപണി ചെയ്തുകൊണ്ടിരുന്ന രാമശീലയുടെ മകൻ രാമചന്ദ്രവന്ദ്യോപാധ്യായൻ അമ്മാവന്മാരെ സഹായിക്കുന്നതിനായി ഇരുപത്തിയഞ്ചുറുപ്പിക മാസംതോറും അയച്ചുകൊണ്ടിരുന്നു. ക്ഷുദിരാമൻ കുറേനാളത്തേക്കു അവരുടെ വിവരമൊന്നും കിട്ടിയിരുന്നില്ലെങ്കിൽ തനിയെ മേദിനീപൂറിലേക്കു പോകുമായിരുന്നു. കാമാർപുക്കുറിൽനിന്നും ഏകദേശം നാല്പതു മൈൽ തെക്കുപടിഞ്ഞാറാണു് മേദിനീപൂർ സ്ഥിതിചെയ്യുന്നതു്. കുംഭമാസത്തിൽ കൂവളത്തിലെ ഇലയെല്ലാം പൊഴിയും. അപ്പോൾ ശിവപൂജക്കു ബില്വപത്രം കിട്ടാൻ വലിയ പ്രയാസമാണു്. അപ്രകാരമുള്ള സന്ദർഭത്തിലൊരിക്കൽ ക്ഷുദിരാമൻ അനന്തരവനെ കാണാൻ വേണ്ടി മേദിനീപൂറിലേക്കു പുലർച്ചക്കു പുറപ്പെട്ടു് പത്തു മണിയായപ്പോഴേക്കും ഒരു ഗ്രാമത്തിലെത്തി അവിടെ ഒരു വില്വവൃക്ഷത്തിൽ പുതിയ തളിർ വന്നിരിക്കുന്നതു കണ്ടു് അദ്ദേഹം സന്തോഷിച്ചു് മേദിനീപൂറിലേക്കു പോകാതെ ഒരു പുതിയ പൂക്കുട്ട വാങ്ങി കൂവളത്തില പറിച്ചു നിറച്ചു ഭദ്രമായി മൂടി മൂന്നു മണിയായപ്പോൾ സ്വന്തം ഗ്രാമത്തിൽ മടങ്ങിയെത്തി സ്നാനം കഴിഞ്ഞു് ഏകാഗ്രതയോടുകൂടി സാനന്ദം ശിവനും ശീതളാദേവിക്കും ബില്വാർച്ചനം നടത്തി. ആ മഹാഭക്തന്റെ ഭക്തിനിഷ്ഠ കണ്ടു് ചന്ദ്രാദേവി ആശ്ചര്യപ്പെട്ടു. അടുത്ത ദിവസം മേദനീപൂറിലേക്കുള്ള യാത്ര ആവർത്തിച്ചു.

ക്ഷുദിരാമൻ കമാർപുക്കുറിൽ വന്നു് കുറേവർഷം കഴിഞ്ഞു് മകൻ രാമകുമാരനു പതിനാറുവയസ്സും കാത്യായനിക്കു പതിനൊന്നു വയസ്സുമായപ്പോൾ കാത്യായനിയെ കാമാർപുക്കുറിനു രണ്ടുമൈൽ വടക്കുള്ള കേനാറാം വന്ദ്യോപാധ്യായനെക്കൊണ്ടു് വിവാഹം കഴിപ്പിക്കുകയും അദ്ദേഹത്തിന്റെ സഹോദരിയെ രാമകുമാരനെക്കൊണ്ടു വരണം ചെയ്യിക്കുകയും ചെയ്തു. രാമകുമാരൻ ഒരു ശാസ്ത്രപണ്ഡിതനായി ചതുഷ്പാഠിയിൽ (എഴുത്തുപള്ളിയിൽ) കുട്ടികളെ പഠിപ്പിക്കാൻ തുടങ്ങി. കുടുംബത്തിലെ ദാരിദ്ര്യവും ഏറെക്കുറെ പരിഹരിക്കപ്പെട്ടു. 1824-ൽ ക്ഷുദിരാമൻ ദക്ഷിണഭാരതത്തിൽ തീർത്ഥയാത്ര നടത്തി ഒരു വർഷത്തോളം കഴിഞ്ഞു് സ്വഗൃഹത്തിലേക്കു മടങ്ങി. രാമേശ്വരത്തുനിന്നു മടങ്ങുമ്പോൾ അദ്ദേഹം സംഗ്രഹിച്ചു കൊണ്ടുവന്ന ബാണലിംഗം ഇപ്പോഴും അവരുടെ കുടുംബത്തിൽ സംരക്ഷിച്ചിട്ടുണ്ടു്. തീർത്ഥയാത്രാസ്മാരകമായി 1826-ൽ അദ്ദേഹത്തിനുണ്ടായ പുത്രനു് രാമേശ്വരനെന്നു പേരിട്ടു. പൌരോഹിത്യംകൊണ്ടു് രാമകുമാരൻ കൂടുതൽ ധനമാർജ്ജിച്ചു. മന്ത്രസിദ്ധിയും ദേവതാപ്രസാദനവുമുണ്ടായിരുന്ന ഈ ശക്ത്യുപാസകനു് ചില സിദ്ധികൾ സ്വാധീനമായിരുന്നു. ചന്ദ്രമണീക്ഷുദിരാമന്മാരുടെ കുടുംബത്തിൽ ചില അസാധാരണ ശക്തികൾ പരമ്പരാഗതമായിരുന്നെന്നു പറയാൻ കഴിയും. രാമേശ്വരയാത്ര കഴിഞ്ഞു് പത്തു കൊല്ലമായി. അപ്പോൾ ക്ഷുദിരാമനു ഗയയിൽ തീർത്ഥയാത്ര പോയി പിതൃതർപ്പണം ചെയ്യണമെന്നാഗ്രഹമുണ്ടായി. വയസ്സറുപതായെങ്കിലും കാൽനടയായിത്തന്നെ അദ്ദേഹം ആ പ്രസിദ്ധ വിഷ്ണുക്ഷേത്രത്തിലേക്കു പുറപ്പെടുവാൻ നിശ്ചയിച്ചു. ഇതേപ്പററി ഇങ്ങനെയൊരു കിംവദന്തിയുണ്ടു്. ഒരിക്കൽ കാത്യായനിക്കു ഭൂതാവേശമുണ്ടായി. മകളുടെ സമീപം ചെന്നു് പരദേവതയെ ധ്യാനിച്ചുകൊണ്ടു് ക്ഷുദിരാമൻ ഇപ്രകാരം പറഞ്ഞു: 'ദേവതയോ, ഉപദേവതയോ ആരാണെങ്കിലും എന്റെ മക